

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 2 No. 27 | THE ONLINE OFFICIAL NEWS BULLETTIN | 2019 July 06


പെന്തിക്കോസ്തി കാലം | SEASON OF PENTECOST

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
|  3 7 4th Sunday after Pentecost 22nd Memorial of Zachariah Mor Dionysius Metropolitan (Pathanapuram Tabor Dayara) | 7 8 | 3 9 | 7 10 246th Memorial of Yuhanon Mor Gregorios Metropolitan (Mulanthuruthy Church) | 3 11 |  7 12 110th Memorial of 'Saba Thejus' Pulikkottil Joseph Mar Dionysius II Malankara Metropolitan (Founder of MD & Parumala Seminary) | 3 13 |




**വി. മാർത്തോമ്മാ ശ്ലീഹായുടെ ദുഖ്റോനോ പെരുനാൾ ദിനത്തിൽ പ. കാതോലിക്കാ ബാവ പരുമല സെമിനാരിയിൽ വി. കുർബ്ബാന അർപ്പിക്കുന്നു.**

## സഭാകേസ്: സർക്കാരിന് സുപ്രീംകോടതിയുടെ ശകാരം; ചീഫ് സെക്രട്ടറിയെ ജയിലിലടയ്ക്കുമെന്നും മുന്നറിയിപ്പ്

ന്യൂഡൽഹി: ഓർത്തോഡോക്സ്- യാക്കോബായ സഭാ തർക്ക കേസിൽ സംസ്ഥാന സർക്കാരിന് സുപ്രീം കോടതിയുടെ രൂക്ഷ വിമർശനം. കട്ടച്ചിറ, വരിക്കോലി പള്ളി കേസുകൾ പരിഗണിക്കവേ ആണ് കോടതിയുടെ വിമർശം.

സുപ്രീം കോടതി വിധി മറികടക്കാൻ സർക്കാർ ശ്രമിക്കുകയാണെന്ന് ജസ്റ്റിസ് അരുൺ മിശ്ര ചൂണ്ടിക്കാട്ടി. വിധി മറികടക്കാൻ ശ്രമിച്ചാൽ ചീഫ് സെക്രട്ടറിയെ വിളിച്ച് വരുത്തി ജയിലിൽ അടയ്ക്കുമെന്നും ജസ്റ്റിസ് മിശ്ര മുന്നറിയിപ്പ് നൽകി.

ബിഹാർ ചീഫ് സെക്രട്ടറിക്ക് സംഭവിച്ചത് കേരള ചീഫ് സെക്രട്ടറിയെ ആരെങ്കിലും പറഞ്ഞു മനസിലാക്കി കൊടുക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു. വളരെ ക്ഷുഭിതനായാണ് ജസ്റ്റിസ് മിശ്ര കോടതിയിൽ പ്രതികരിച്ചത്.

കേരള സർക്കാർ നിയമത്തിനു മുകളിൽ ആണോ എന്ന് ചോദിച്ച കോടതി വിധി നടപ്പിലാക്കുന്നത് വൈകിപ്പിക്കാൻ സർക്കാർ ശ്രമിക്കുകയാണെന്നും ചൂണ്ടിക്കാട്ടി. ഇനിയും ക്ഷമിക്കാൻ കഴിയില്ല. കാര്യങ്ങൾ ചീഫ് സെക്രട്ടറിയെ ധരിപ്പിക്കാൻ അഭിഭാഷകനോട് കോടതി നിർദേശിക്കുകയും ചെയ്തു.

## ചോരക്കുഴി മോർ സ്തേപ്പാനോസ് പള്ളി മലങ്കര ഓർത്തഡോക്സ് സഭക്ക് സ്വന്തം

കൊച്ചി: കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിനു കീഴിലുള്ള കൂത്താട്ടുകുളം ചോരക്കുഴി മോർ സ്തേപ്പാനോസ് പള്ളി മലങ്കര ഓർത്തഡോക്സ് സഭക്ക് സ്വന്തം. വിഘടിത വിഭാഗത്തിന് പൂർണ്ണ നിരോധനം ഏർപ്പെടുത്തി മൂവാറ്റുപുഴ മുൻസിഫ് കോടതി ഉത്തരവായി.

## സുപ്രീംകോടതി വിധി സഭാ സമാധാനത്തിനുള്ള ഉപാധിയാകണം: പ. കാതോലിക്കാ ബാവാ

കോട്ടയം: സുപ്രീംകോടതിയിൽ നിന്ന് ജൂലൈ 2-ന് ഉണ്ടായ വിധി ശാശ്വത സഭാസമാധാനത്തിനു വഴിയൊരുക്കുമെന്ന് പ്രത്യാശിക്കുന്നതായി പ. കാതോലിക്കാ ബാവാ പ്രസ്താവിച്ചു. 1958-ലെയും 1995-ലെയും 2017-ലെയും വിധികൾ ഒരേ ദിശയിലേക്ക് തന്നെയാണ് വിരൽ ചൂണ്ടുന്നത് എന്ന് വ്യക്തമായി കഴിഞ്ഞിരിക്കുന്നു. ഓർത്തഡോക്സ് സഭ ഇൻഡ്യൻ ഭരണഘടനയെയും നീതിന്യായ വ്യവസ്ഥകളെയും എന്നും ബഹുമാനിച്ചിട്ടെയുള്ളു. സുപ്രീംകോടതിയുടെ വിധി രാജ്യത്തെ നിയമമാണെന്നും മറ്റ് എല്ലാ കോടതികൾക്കും അധികാരികൾക്കും അവ നടപ്പാക്കുവാനുള്ള ഭരണഘടനാപരമായ ബാധ്യതയുണ്ടെന്നും സുപ്രീംകോടതി വീണ്ടും പ്രഖ്യാപിച്ചിരിക്കുകയാണ്.

കട്ടച്ചിറ, വരിക്കോലി പള്ളികളുടെ കേസ് പരിഗണിച്ചപ്പോഴാണ് സുപ്രീംകോടതിയിൽ നിന്നും ശക്തമായ പരാമർശങ്ങൾ ഉണ്ടായത്. 2017 ജൂലൈ 3 ലെ കോലഞ്ചേരി പള്ളിയുടെ വിധി പൂർണ്ണമായും ഈ രണ്ട് പള്ളികൾക്കും ബാധകമാണെന്ന് സുപ്രീംകോടതി തന്നെ വിധിച്ചിട്ട് കാലമേറെ ആയെങ്കിലും അവ ഇതുവരെയും നടപ്പാക്കിയിട്ടില്ല. ഇപ്പോൾ ഈ രണ്ട് പള്ളികളും 1934 ലെ ഭരണഘടന അനുസരിച്ച് ഭരിക്കപ്പെടണമെന്ന് സുപ്രീംകോടതി വിശദമാക്കിയിരിക്കുകയാണ്. കേരള ചീഫ് സെക്രട്ടറിക്ക് വിധികൾ നടപ്പാക്കുവാനുള്ള ബാധ്യതയുണ്ടെന്നും കോടതി വ്യക്തമാക്കിയിരിക്കുന്നു. ഈ കോടതിവിധി എല്ലാവരും അംഗീകരിച്ച് ഏക മലങ്കര സഭയായി, സമാധാനപരമായി നിലകൊള്ളുന്നതിനുള്ള വഴി തുറന്നിരിക്കുകയാണ്.

പാത്രിയർക്കീസ് വിഭാഗക്കാർ കോടതിവിധിയുടെ അന്ത:സത്ത മനസ്സിലാക്കി സഭയിൽ ശാശ്വത സമാധാനം സ്ഥാപിക്കുന്നതിന് 1934-ലെ ഭരണഘടന അംഗീകരിച്ച് സഭാഭരണം ക്രമീകരിക്കുവാൻ തയ്യാറാവണമെന്ന് ആഹ്വാനം ചെയ്യുന്നു. സമാധാനം കാംക്ഷിക്കുന്നവരുടെയും നിയമവ്യവസ്ഥ പാലിക്കുന്നവരുടെയും വിജയമാണ് ഇന്നത്തെ ഈ കോടതിവിധി. അത് 2017 ലെ വിധി വന്നിട്ട് രണ്ട് വർഷം പൂർത്തിയാകുന്ന ദിവസം തന്നെ ഉണ്ടായി എന്നത് ദൈവം നിശ്ചയമായി കണക്കാക്കുന്നു. ഇനിയെങ്കിലും കേരള ഗവൺമെന്റും, ബന്ധപ്പെട്ട അധികാരികളും, തങ്ങൾ ഈ കേസിൽ കക്ഷികൾ അല്ലായെന്ന് പറഞ്ഞ് ഒഴിവാകുവാൻ ശ്രമിക്കാതെ കോടതി വിധി നടപ്പാക്കിത്തരുവാൻ ബാധ്യസ്ഥരാണെന്ന് മനസ്സിലാക്കി അതിനു വേണ്ട ക്രമീകരണങ്ങൾ നടത്തുമെന്ന് പ്രത്യാശിക്കുന്നു.

## കോടതി വിധി ലംഘിച്ചു കൊണ്ട് സർക്കാർ ഒത്താശയോടെ മൃതദേഹം മറവു ചെയ്തു, വികാരിക്ക് മർദനം

മൂവാറ്റുപുഴ: കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ വരിക്കോലി പള്ളിയിൽ സുപ്രീം കോടതി ഉത്തരവ് ലംഘിക്കാൻ ഒത്താശ ചെയ്ത് സർക്കാർ. പോലീസ് അകമ്പടിയോടെ യാക്കോബായക്കാർ പരമോന്നത നീതി പീഠത്തിന്റെ ഉത്തരവിനെ കാറ്റിൽ പറത്തി മൃതദേഹം മറവ് ചെയ്തു. പള്ളിയിൽ നിന്നു തിരികെ പോകുകയായിരുന്ന വികാരി ഫാ. വിജു ഏലിയാസ് അച്ചനെ യാക്കോബായ അക്രമിസംഘം വഴിയിൽ തടഞ്ഞു നിർത്തി മർദിച്ചു. കൈക്കും കഴുത്തിനും സാരമായ പരിക്കേറ്റ അച്ചനെ കോലഞ്ചേരി മെഡിക്കൽ കോളേജ് ആശുപത്രിയിൽ പ്രവേശിപ്പിച്ചു.




## വൈദിക ശുശ്രൂഷ സഭയുടെ വികസനത്തിന്: പ. ബാവ

കോട്ടയം: വൈദിക ശുശ്രൂഷ സഭയുടെയും സമൂഹത്തിന്റെയും വികസനത്തിനുള്ള കർമ്മപദ്ധതികൾ ആവിഷ്ക്കരിക്കുവാൻ ഉപകരിക്കണമെന്ന് പ. കാതോലിക്കാ ബാവ പറഞ്ഞു. ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ നടന്ന ഗുരു വന്ദന സമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

മുൻ പ്രിൻസിപ്പാൾ ഫാ. ഡോ. ഒ. തോമസ്, ഫാ. ഡോ. ബി. വർഗീസ്, ഡോ. യൂഹാനോൻ റമ്പാൻ എന്നിവർക്ക് നൽകിയ ഗുരു വന്ദന യാത്ര അയപ്പു സമ്മേളനത്തിൽ ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, അലക്സിയോസ് മാർ യൗസേബിയോസ്, ഫാ.ഡോ.റ്റി.ജെ ജോഷ്വാ, പ്രിൻസിപ്പാൾ ഫാ. ഡോ.ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ.ഡോ. റെജി മാത്യു, മാർത്തോമ്മാ സെമിനാരി പ്രിൻസിപ്പാൾ ഡോ. പ്രകാശ് കെ. ജോർജ്, ഡീക്കൻ ബിനോയ് കോശി, ഫാ. ഡോ. ഷാജി പി. ജോൺ എന്നിവർ പ്രസംഗിച്ചു. ഫാ. ഡോ ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ഡോ. നൈനാൻ കെ ജോർജ് എന്നിവർ ഗുരുക്കന്മാരെ ഹാരം അണിയിച്ചു. ഫാ. ഡോ. ഒ. തോമസ്, ഡോ. യൂഹാനോൻ റമ്പാൻ എന്നിവർ മറുപടി പ്രസംഗം നടത്തി. സെമിനാരിയുടെ ഉപഹാരം പ. കാതോലിക്കാ ബാവ നൽകി.

## വൈദികരുടെ ശമ്പള പരിഷ്കരണം: സമിതിയെ നിയമിച്ചു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയിലെ വൈദികരുടെ ശമ്പള പരിഷ്കരണത്തെക്കുറിച്ച് പഠിച്ച് റിപ്പോർട്ട് സമർപ്പിക്കുന്നതിനുള്ള സമിതിയെ പരിശുദ്ധ കാതോലിക്കാ ബാവ നിയമിച്ചു. അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി അദ്ധ്യക്ഷനായ സമിതിയിൽ അഭിവന്ദ്യരായ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് എന്നീ തിരുമേനിമാരും വൈദിക ട്രസ്റ്റി റവ. ഫാ. ഡോ. എം. ഒ ജോൺ, റവ. ഫാ. ഡോ. സജി അമയിൽ, റവ. ഫാ.ഡോ.ജോൺസ് ഏബ്രഹാം കോനാട്ട്, വെ. റവ. തോമസ് പോൾ റമ്പാൻ, അൽമായ ട്രസ്റ്റി ജോർജ് പോൾ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, എ. കെ. ജോസഫ്, ജോർജ് മത്തായി നൂറനാൽ, അജിദാനിയേൽ, ജോൺ കെ. മാത്യു, ഐ.സി ചെറിയാൻ എന്നിവരുമാണ് ഉള്ളത്.

2019 ഡിസംബർ 31 -ന് മുമ്പായി റിപ്പോർട്ട് സമർപ്പിക്കണമെന്നാണ് പ. ബാവ നിർദ്ദേശിച്ചിരിക്കുന്നത്. 2015-ൽ ആരംഭിച്ച ശമ്പള പദ്ധതി 2020 മാർച്ചിൽ അവസാനിക്കും. 2020 ഏപ്രിൽ മുതൽ പുതിയ പദ്ധതി നിലവിൽ വരേണ്ടതാണ്. ഈ സമിതി സമർപ്പിക്കുന്ന റിപ്പോർട്ട് സഭാ മാനേജിംഗ് കമ്മറ്റിയും പ. എപ്പിസ്കോപ്പൽ സുന്നഹദോസും അംഗീകരിച്ച ശേഷമാണ് നടപ്പാക്കുന്നത്.



വിഘടിത വിഭാഗത്തിന്റെ ആക്രമണത്തിൽ പരുക്കേറ്റ ഫാ. വിജു ഏലിയാസിനെ ഡോ. തോമസ് മാർ അത്താനാസ്യോസ് സന്ദർശിക്കുന്നു.

## നിയമം കയ്യിലെടുക്കാൻ കഴിവില്ലാത്തവർക്കു ജീവിക്കാൻ വയ്യാത്ത അവസ്ഥ

**സഖറിയാ മാർ നിക്കോളവാസ്**

സഭാ കേസിൽ ബ. സുപ്രീം കോടതിയുടെ നിരീക്ഷണത്തിൽ സംതൃപ്തി ഉണ്ടെങ്കിലും കേരളത്തിലെ സ്ഥിതി കഷ്ടം തന്നെ. പോലീസ് സംരക്ഷണതിനു വേണ്ടി കോടതിയെ സമീപിക്കുന്നത് സാധാരണയായി കഴിഞ്ഞിരിക്കുന്ന ഈ സമയത്തു നമ്മൾ മറന്നുപോയിരുക്കുന്നത് ഒരു പൗരൻ പോലീസ് സംരക്ഷണത്തിന് കോടതിയെ സമീപിക്കേണ്ടി വരുന്നത് തന്നെ ഭരണ തകർച്ചയെയാണ് കാണിക്കുന്നത്. സ്വത്തിനും ജീവനും സംരക്ഷണം കൊടുക്കേണ്ട പോലീസും അവരെ നിയന്ത്രിക്കേണ്ട രാഷ്ട്രീയ നേതൃത്വവും അതു ചെയ്യുന്നില്ല എന്നു വരുമ്പോഴാണല്ലോ കോടതിയെ സമീപിക്കേണ്ടി വരുന്നത്. നിയമം കയ്യിലെടുക്കാൻ മടിക്കുന്നവർക്കു / കഴിവില്ലാത്തവർക്കു ജീവിക്കാൻ വയ്യാത്ത അവസ്ഥ.

വീട്ടിൽ അക്രമികൾ കയറയുമ്പോൾ പോലീസിനെ വിളിച്ചാൽ കോടതി ഉത്തരവുമായി വരുവാൻ പറയുന്ന അവസ്ഥ.

പോലീസ് അവരുടെ അടിസ്ഥാന ഉത്തരവാദിത്വം നിറവേറ്റണം എന്നു ആവശ്യപ്പെടുമ്പോൾ അതു നിഷേധിക്കുവാൻ വേണ്ടി ദിവസം ലക്ഷങ്ങൾ ഫീസ് കൊടുത്തു മുന്തിയ വക്കീലിനെ നമ്മുടെ നികുതിപ്പണം കൊണ്ടു നമുക്കെതിരെ വാദിപ്പിക്കുന്ന ഒരു സർക്കാരും!

## സഭാ ഭരണഘടന പ്രകാരം നിയമിതനായ വൈദീകൻ മാത്രമേ സംസ്കാര ചടങ്ങുകൾ നടത്താവൂ: ഹൈക്കോടതി

കൊച്ചി: മലങ്കര സഭയുടെ പള്ളികളിൽ 1934-ലെ ഭരണഘടനാ പ്രകാരം നിയമിച്ച വൈദീകൻ മാത്രമേ ശവസംസ്കാര ചടങ്ങുകൾ നടത്താവൂ എന്ന് കേരള ഹൈക്കോടതി. കായംകുളം കാദീശാ, തൃശൂർ മാന്ദാമംഗലം എന്നീ പള്ളികളിലെ യാക്കോബായ വിഭാഗത്തിന്റെ സംസ്കരാര ചടങ്ങുകൾക്ക് അനുമതി തേടി സമർപ്പിച്ച ഹർജികളാണ് കോടതിയുടെ വിവിധ ബെഞ്ചുകൾ പരിഗണിച്ചത്. 2017 ജൂലൈ 3-ലെ സുപ്രീം കോടതി വിധിക്കു ശേഷം യാക്കോബായ വിഭാഗത്തിന് ഹൈക്കോടതിയിൽ നിന്ന് ലഭിച്ച ആനുകൂല്യങ്ങൾ തുടർന്നുണ്ടാകില്ലെന്നും ജസ്റ്റിസ് എം. എം. ബാബു വിധിയിൽ വ്യക്തമാക്കി.

മാന്യവും ആദരപൂർവ്വവുമായ സംസ്കാരത്തിന് ഇടവകക്കാരന് അവകാശമുണ്ടെന്നും, തങ്ങൾ അത് തടയില്ലെന്നും ഓർത്തഡോക്സ് സഭ മുൻപേ വ്യക്തമാക്കിയിട്ടുണ്ട്. സഭാ ഭരണഘടനപ്രകാരം നിയമിതനായ ഇടവക വികാരിയെ സമീപിച്ചാൽ സംസ്കാരം നടത്തി നൽകുമെന്നും ഓർത്തഡോക്സ്സഭ കോടതിയിൽ നിലപാട് വീണ്ടും വ്യക്തമാക്കി. തൃശൂർ മാന്ദാമംഗലം ഇടവകയിലെ യാക്കോബായ വിഭാഗം നേരിച്ചാൽ അന്നമ്മ സ്കറിയയുടെയും, കായംകുളം കാദീശാ പള്ളി യാക്കോബായ വിഭാഗം കോട്ടയിൽ മറിയാമ്മ ഫിലിപ്പിന്റെയും ശവസംസ്കാരത്തിനു അനുമതി തേടി സമർപ്പിച്ച ഹർജിയിലായിരുന്നു കോടതി വിധി. ജസ്റ്റിസ് സുനിൽ തോമസാണ് കായംകുളം കാദീശാ പള്ളി ക്കേസ് പരിഗണിച്ചത്. വിശ്വാസികൾക്ക് മാത്രമായി സെമിത്തേരിയിൽ പ്രവേശിച്ചു മൃതദേഹം സംസ്കരിക്കാനാകില്ലെന്നും ഹർജികൾ പരിഗണിക്കവെ ഇരു ജഡ്ജിമാരും വ്യക്തമാക്കി.

മലങ്കര സഭയുടെ പള്ളികൾ 1934 -ലെ സഭാ ഭരണഘടന പ്രകാരം മാത്രമാണ് ഭരിക്കപ്പെടേണ്ടതെന്നു സുപ്രീംകോടതി ആവർത്തിച്ചു വ്യക്തമാക്കിയിട്ടുണ്ടെന്നും, സമാന്തര ചടങ്ങുകൾ പാടില്ലെന്ന് അവസാനമായി കോടതി 2019 ജൂലൈ 2നു പുറപ്പെടുവിച്ച വിധിയിലും വ്യക്തമാക്കിയിട്ടുണ്ടെന്ന് കോടതി പറഞ്ഞു. ഉത്തരവ് ജില്ലാ ഭരണകൂടവും പോലീസും നടപ്പാക്കിയേ മതിയാകു എന്നും ഉത്തരവിലുണ്ട്.

അതിനിടയിൽ ഇന്നലെ വരിക്കോലി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ കോടതി വിധി നഗ്നമായി ലംഘിച്ചു, പോലീസ് ഒത്താശയോടെ യാക്കോബായ വിഭാഗം പുരോഹിതന്റെ അസാനിധ്യത്തിൽ മൃതശരീരം മറവു ചെയ്തു. വരിക്കോലി പള്ളി വികാരി ഫാ. വിജു ഏലിയാസിനെ സംഭവ ശേഷം യാക്കോബായ വിഭാഗം ആക്രമിക്കുകയും ചെയ്തിരുന്നു.

അപ്പോസ്തോല പാരമ്പര്യം

## മാർ ഇഗ്നാത്തിയോസിന്റെ സപ്ത ലേഖനങ്ങൾ

# 3. റോമ്മായിലെ സഭയ്ക്കെഴുതിയ ലേഖനം

## മാർ ഇഗ്നാത്തിയോസ് നൂറോനോ

സ്വതന്ത്ര വിവർത്തനം

ഫാ. ഡോ. ജോസഫ് ചീരൻ

തെയോഫോറസ് എന്ന് മറുനാമമുള്ള ഇഗ്നാത്തിയോസിൽ നിന്ന്,

അത്യുന്നതനായ പിതാവിന്റെയും തന്റെ ഏകജാതനായ യേശുക്രിസ്തുവിന്റെയും മഹത്വത്തിൽ കൃപ കണ്ടെത്തിയവളും, സർവ്വകാര്യങ്ങളും ഇച്ഛിക്കുന്ന യേശുക്രിസ്തുവിന്റെ ഇഷ്ടത്താൽ നമ്മുടെ ദൈവമായ യേശുക്രിസ്തുവിനോടുള്ള സ്നേഹത്തിൽ പ്രകാശിക്കപ്പെട്ടവളും പ്രിയപ്പെട്ടവളും റോമ്മാ സംസ്ഥാനത്തെ പ്രദേശങ്ങളിൽ സുപ്രധാന സ്ഥാനം വഹിക്കുന്നവളുമായ സഭയ്ക്ക്.

ദൈവത്തിന് കൊള്ളാവുന്നവളും ബഹുമാനാർഹയും അനുമോദനാർഹയും സ്തുതിയും വിജയവും വിശുദ്ധിയും അർഹിക്കുന്നവളും ക്രിസ്തുവിന്റെ കല്പനകൾ പ്രമാണിക്കുന്നവളും പിതാവിന്റെ നാമത്താൽ മുദ്രയിടപ്പെട്ടവളുമായ സഭയ്ക്ക്,

പിതാവിന്റെ പുത്രനായ യേശുക്രിസ്തുവിന്റെ നാമത്തിൽ വന്ദനം. എല്ലാ മാലിന്യങ്ങളിൽ നിന്നും ശുദ്ധീകരിക്കപ്പെട്ടവരും പൂർണ്ണ ഹൃദയത്തോടെ ദൈവകൃപയിൽ തികവുള്ളവനും ശരീരത്തിലും ആത്മാവിലും ദൈവകല്പനകൾ പ്രമാണിക്കുന്നവരുമായ നിങ്ങളുടെമേൽ പിതാവിന്റെ പുത്രനായ നമ്മുടെ യേശുക്രിസ്തുവിന്റെ ആനന്ദസമ്പൂർണ്ണത പ്രവഹിക്കുമാറാകട്ടെ.

1. നിങ്ങളുടെ സമർപ്പണബോധമുള്ള സഭയെ മുഖാമുഖമായി കാണുവാനുള്ള എന്റെ ദീർഘനാളത്തെ പ്രാർത്ഥനകൾക്ക് മറുപടി ലഭിച്ചിരിക്കുന്നു; ഞാൻ ആവശ്യപ്പെട്ടതിലേറെ എനിക്ക് ലഭിച്ചിരിക്കുന്നു. ക്രിസ്തുയേശുവിന്റെ നാമത്തെപ്രതി ചങ്ങല ധരിച്ചുകൊണ്ട് നിങ്ങളെ അഭിവാദ്യം ചെയ്യാനാവുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. അവസാനം വരെയും ഞാൻ വിശ്വസ്തത പുലർത്തിയെന്ന് വരുവാൻ ദൈവം തിരുമനസ്സായി എന്ന് അത് തെളിയിക്കും. കാര്യങ്ങൾ പ്രശംസനീയമാംവിധം ആരംഭിച്ചു കഴിഞ്ഞു. പ്രതിബന്ധങ്ങളെ തരണം ചെയ്തുകൊണ്ട് ലക്ഷ്യത്തിലെത്തിച്ചേരുവാൻ എനിക്കു കഴിയട്ടെ.

നിങ്ങളുടെ സ്നേഹത്തെ ഞാൻ ഭയപ്പെടുന്നു. ആ സ്നേഹം (രക്തസാക്ഷിത്വത്തിലേയ്ക്കുള്ള) എന്റെ പ്രയാണത്തിൽ വിഘ്നം സൃഷ്ടിക്കുമോ എന്ന് എനിക്ക് ഉത്ക്കണ്ഠയുണ്ട്. നിങ്ങൾ ആഗ്രഹിക്കുന്നതെന്തും സാക്ഷാത്ക്കരിക്കാൻ നിങ്ങൾക്ക് കഴിയുമെന്ന് എനിക്കറിയാം. നിങ്ങൾ എന്നെ ബന്ധനവിമുക്തനാക്കാൻ ശ്രമിക്കുക വഴി ദൈവസന്നിധിയിലേക്കുള്ള എന്റെ യാത്രയിൽ വിഘ്നങ്ങൾ സൃഷ്ടിക്കരുതേ; (റോമിലുള്ള സുഹൃത്തുക്കൾ രാഷ്ട്രീയ സ്വാധീനം ഉപയോഗിച്ച് ഇഗ്നാത്തിയോസിനെ ബന്ധനവിമുക്തനാക്കുമെന്നും, അപ്രകാരം ചെയ്താൽ രക്തസാക്ഷിയാവാനുള്ള തന്റെ ചിരകാലാഭിലാഷം വെറുതെയാകുമെന്നും അദ്ദേഹം ഭയപ്പെടുന്നു).

2. മനുഷ്യനെയല്ല, പ്രത്യുത നിങ്ങൾ ചെയ്തുവരുന്നതുപോലെ ദൈവത്തെയാണ് പ്രസാദിപ്പിക്കേണ്ടതെന്ന് ഞാൻ കരുതുന്നു. ദൈവസന്നിധിയിൽ പ്രവേശിക്കുവാൻ ഇതിലും മെച്ചമായ സുവർണ്ണാവസരം എനിക്കിനിയും ലഭിക്കാനില്ല. എനിക്കുവേണ്ടി നിങ്ങളാരും വാദിക്കരുതേ. നിങ്ങളെ സംബന്ധിച്ചിടത്തോളം അതാണിപ്പോൾ കരണീയം. ദൈവസന്നിധിയിൽ ബുദ്ധിയുള്ള യാഗമായി എന്നെ സമർപ്പിക്കുവാൻ എന്നിക്കവസരം ലഭിക്കുമാറ് നിങ്ങൾ മൗനം പാലിക്കേണം. എന്നോടുള്ള നിങ്ങളുടെ സ്നേഹം, എന്റെ മാനുഷിക ജീവനെച്ചൊല്ലി മാത്രമായാൽ എന്റെ പ്രയത്നങ്ങൾ വ്യർത്ഥമായിത്തീരും. ഇത്രമാത്രം ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു. ദൈവത്തിന് പാനീയയാഗമായി ഒഴിക്കപ്പെടുവാൻ എന്നെ അനുവദിക്കുക: ഒരു യാഗപീഠം എനിക്കായി തയ്യാറാക്കപ്പെട്ടിരിക്കുന്നു. കിഴക്കുനിന്ന് പടിഞ്ഞാറ് എത്തി അസ്തമിക്കുന്ന സൂര്യനെപ്പോലെ സിറിയായിലെ മെത്രാനെ ആക്കിത്തീർത്തതിനാൽ നിങ്ങൾ ആ യാഗപീഠത്തെ ചുറ്റിനിന്ന് യേശുക്രിസ്തുവിലൂടെ പിതാവിന് മഹത്വം ഉദ്ഘോഷിക്കുന്ന കീർത്തനങ്ങൾ പാടുവിൻ. പ്രപഞ്ചചക്രവാളത്തിന്റെ അത്യഗാധതയിലേയ്ക്ക് ദൈവാഭിമുഖമായി മുങ്ങുകയും അദ്ദേഹത്തിന്റെ പ്രത്യക്ഷതയുടെ പ്രഭാതത്തിലേയ്ക്ക് പുനരുത്ഥാനം ചെയ്യുകയും!! – എത്ര അഭികാമ്യമാണത്.



3. വിജയമാർഗ്ഗത്തിൽ കുതിക്കുന്നവനോട് അസൂയ പുലർത്തുന്ന പാരമ്പര്യമല്ല നിങ്ങൾക്കുള്ളത്. നിങ്ങൾ എന്നും മറ്റുള്ളവർക്ക് മാർഗ്ഗനിർദ്ദേശം നൽകുന്നവർ ആയിരുന്നു. നിങ്ങളുടെ മാർഗ്ഗനിർദ്ദേശക ഉപദേശങ്ങൾ ഇപ്പോൾ ക്രിയാത്മകമാകട്ടെ. പ്രസംഗത്തിലെന്നപോലെ പ്രവൃത്തിയിലും ആത്മാർത്ഥത പുലർത്താൻ ആവശ്യമായ ആന്തരീകവും ബാഹ്യവുമായ ധീരത എനിക്കു

ലഭിക്കുവാൻ നിങ്ങൾ പ്രാർത്ഥിക്കണമെന്ന് മാത്രം ഞാൻ അപേക്ഷിക്കുന്നു. വെറും ഒരു ബഹുമതി എന്നതിലുപരി ക്രിസ്തീയത്വം എന്നിൽ അന്വർത്ഥമാകട്ടെ. ലോകം എന്നെ ഇനി കാണുകയില്ല. ക്രിസ്തീയത എന്നിൽ കാണുമ്പോഴേ ആ പേരിന് ഞാൻ അർഹനാകുന്നുള്ളു. ദൃശ്യമായതൊന്നും നന്മയല്ല. നമ്മുടെ ദൈവമായ യേശുക്രിസ്തു പിതാവിനോടു കൂടി ആയിരിക്കുന്നതിനാൽ നാം കൂടുതൽ വ്യക്തമായി കാണുകയും അറിയുകയും ചെയ്യുന്നു. നമ്മുടെ ദൗത്യം പ്രേരണയിലോ പ്രസംഗത്തിലോ മാത്രമല്ല അധിഷ്ഠിതമായിരിക്കേണ്ടത്. ലോകത്താൽ വെറുക്കപ്പെടുമ്പോഴത്രേ ക്രിസ്ത്യാനിയുടെ ക്രിസ്തീയത അർത്ഥപൂർണ്ണമാവുന്നത്.

4. ദൈവത്തെപ്രതി സത്യമായും ആത്മാർത്ഥമായും മരിക്കുവാൻ ഞാൻ ഒരുങ്ങിയിരിക്കുന്നുവെന്ന് എല്ലാ സഭകൾക്കും എഴുത്തുകൾ മുഖേന ഞാൻ ഉറപ്പ് നൽകുന്നു. നിങ്ങൾ എന്റെ വഴിയിൽ പ്രതിബന്ധമാകരുത്. എന്റെ നേരെ ദയ പ്രദർശിപ്പിക്കാനുള്ള അവസരമല്ല ഇത്. ദൈവസന്നിധിയിലേക്ക് പ്രവേശിക്കുമാറ് ഞാൻ കാട്ടുമൃഗങ്ങൾക്ക് ആഹാരമായിത്തീരട്ടെ. ഞാൻ ദൈവത്തിന്റെ ഗോതമ്പുമണിയത്രെ. കാട്ടുമൃഗങ്ങളുടെ പല്ലുകൾക്കിടയിൽപ്പെട്ട് ഞാൻ അരയ്ക്കപ്പെടട്ടെ. അങ്ങനെ ക്രിസ്തുവിന്റെ വിശുദ്ധ അപ്പമായി കാണപ്പെടട്ടെ. ഞാൻ മരിച്ചുവീഴുമ്പോൾ ആർക്കും ഭാരമായിത്തീരാതിരിപ്പാൻ എന്റെ ഭൗതികശരീരത്തിന്റെ ഒരംശവും അവശേഷിക്കാതെ വന്യജന്തുക്കൾ എന്റെ കല്ലറയായിത്തീരുമാറ് അവയെ പ്രോത്സാഹിപ്പിക്കേണം. അപ്രകാരം എന്റെ ജഡം ലോകത്തിൽ അപ്രത്യക്ഷമാകുമ്പോൾ ഞാൻ കിസ്തുയേശുവിന്റെ സത്യശിഷ്യനായിത്തീരും. ഞാൻ ദൈവത്തിന് യാഗമായിത്തീരുവാൻ ആ മൃഗങ്ങൾ മുഖാന്തിരമാവാനായിട്ട് എനിക്കുവേണ്ടി പ്രാർത്ഥിക്കുവിൻ. പത്രോസിനേയും, പൗലോസിനേയുംപോലെ ഞാൻ നിങ്ങളോട് കൽപിക്കുകയല്ല. അവർ അപ്പോസ്തോലന്മാരത്രേ. ഞാനോ ബന്ധനസ്ഥനായ ഒരു കുറ്റവാളി; അവർ സ്വതന്ത്രർ, ഞാനോ ഇപ്പോഴും അടിമ. ഇപ്പോൾ ഞാൻ കഷ്ടപ്പെടുന്നു, എങ്കിലും യേശുക്രിസ്തു എന്നെ സ്വതന്ത്രനാക്കും. അവനിൽ ഞാൻ സ്വതന്ത്രനായി പുനരുത്ഥാനം ചെയ്യും. ഭൗമികമോഹങ്ങളെ നിഹനിക്കുവാനുള്ള പരിശീലനവേളകളത്രേ, ഈ ചങ്ങല ധരിച്ച നാളുകൾ എന്ന് ഞാൻ കരുതുന്നു.

5. ഒരു സംഘം ഭടന്മാർ, അഥവാ, പത്തോളം പുള്ളിപ്പുലികൾ – നാൾതോറും വഷളായി പെരുമാറുന്നവർ – കടലിലും കരയിലും രാത്രിയിലും പകലിലും സിറിയായിൽ നിന്ന് റോമിലേക്കുള്ള ഈ യാത്രയിലുടനീളം എന്നെ വേട്ടയാടുകയും എന്നിൽ സംഘർഷം സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു. അവരെ തൃപ്തിപ്പെടുത്തുവാൻ ശ്രമിക്കുംതോറും അവയുടെ ആർത്തി വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു. അവയുടെ ആക്രമണങ്ങൾ എന്നെ ക്രിസ്തീയ ശിഷ്യത്വത്തിന്റെ ഉയർന്ന പടവുകളിലേക്ക് നയിക്കുന്നു. എന്നാൽ തന്മൂലം ഞാൻ കുറ്റമറ്റവനെന്നു വരുന്നില്ല. എന്നെ കാത്തിരിക്കുന്ന വന്യജന്തുക്കൾ എനിക്ക് ആഹ്ലാദമേകട്ടെ. അവയെ വേഗം കണ്ടുമുട്ടുവാൻ ഞാൻ പ്രാർത്ഥിക്കുന്നു. അവയുടെ സ്പർശനത്തെ ഭയപ്പെടുന്നവരിൽ നിന്ന് വ്യത്യസ്തനായി, പെട്ടെന്നെന്നെ വിഴുങ്ങുവാൻ ഞാൻ അവയെ പ്രോത്സാഹിപ്പിക്കും. അവ പിന്മാറിയാൽ ഞാൻ അവയെ പ്രേരിപ്പിക്കും. നിങ്ങൾ എന്നോടു ക്ഷമിക്കണം. എനിക്ക് നന്മ വരുത്തുവാനുള്ള മാർഗ്ഗം എനിക്കു നന്നായറിയാം.

ക്രിസ്തീയ ശിഷ്യത്വത്തിലേക്കുള്ള പ്രയാണം ഞാൻ ആരംഭിച്ചതേയുള്ളു. ക്രിസ്തുയേശുവിന്റെ സന്നിധിയിലേക്കുള്ള എന്റെ കുതിച്ചുചാട്ടത്തിൽ നിന്ന് എന്നെ തടയുവാൻ ദൃശ്യമോ അദൃശ്യമോ ആയ അസൂയാലുക്കൾ അശക്തരാകട്ടെ. അഗ്നി, കുരിശ്, വന്യജീവികളുമായുള്ള പോരാട്ടം ഇവയും അസ്ഥികളുടെ ഒടിയലും, ചതയലും, പൊടിയലും സിംഹങ്ങളുടെ ക്രൂരമായ പിച്ചിച്ചീന്തലും ഇവയെല്ലാം എന്റെ മേൽ വരട്ടെ. അവയവങ്ങളുടെ ഞെരിയലും, തകർച്ചയും, ശരീരത്തിന്റെ അരയലും, പൊടിയലും ഇവയൊക്കെ ക്രിസ്തുവിലേക്ക് എന്നെ നയിക്കുന്നവയത്രേ.

6. ഭൗമിക മരണത്തിന്റെയും ഭൂമിയുടെ തന്നെയും അതിർത്തികൾ എനിക്ക് നന്മ വരുത്തുകയില്ല. സർവ്വഭൂമിയുടെയും അധിപനാകുന്നതിനേക്കാൾ ക്രിസ്തുയേശുവിനു വേണ്ടി മരിക്കുന്നതത്രേ എന്റെ ലാഭം. നമുക്കുവേണ്ടി മരിച്ചവനേയത്രേ ഞാൻ അന്വേഷിക്കുന്നത്. നമ്മുടെ രക്ഷയെ പ്രതി പുനരുത്ഥാനം ചെയ്തവനെ എനിക്കു നേടണം. അതിനുവേണ്ടിയത്രേ ഞാൻ പ്രസവവേദന അനുഭവിക്കുന്നത്. സഹോദരന്മാരേ, നിങ്ങൾ എന്നോടു ക്ഷമിക്കൂ. ജീവനിലേക്കുള്ള എന്റെ പ്രവേശനത്തെ തടയരുതേ – എന്റെ (ആത്മാവിന്റെ) മരണം നിങ്ങൾ ആഗ്രഹിക്കരുതേ. ദൈവത്തിന്റേതാവാൻ കൊതിക്കുന്ന മനുഷ്യനെ നിങ്ങൾ ലോകക്കാരനാക്കരുതേ. സംശുദ്ധമായ പ്രകാശം എന്നിലേയ്ക്കൊഴുകട്ടെ. അപ്പോഴാണ് ഞാൻ യഥാർത്ഥ മനുഷ്യനാകുക. ഞാനെന്റെ ദൈവത്തിന്റെ പീഡാനുഭവങ്ങളെ അനുകരിക്കുന്നവനാകട്ടെ. നിങ്ങൾ ദൈവത്തിന്റെ മന്ദിരങ്ങൾ ആകുന്നുവെങ്കിൽ നിങ്ങൾക്കെന്നെ മനസ്സിലാകും. എന്റെ അഭിലാഷങ്ങൾ സുഗ്രാഹ്യമാകും. എന്റെ വികാരങ്ങളെ പങ്കിടാനാകും. എന്തുകൊണ്ടെന്നാൽ എന്നെ നയിക്കുന്ന ശക്തികളേതെന്ന് അപ്രകാരമുള്ളവർക്കേ അറിയൂ.

7. ദൈവത്തിലുള്ള എന്റെ പ്രത്യാശയെ മറിച്ചുകളവാനും എന്റെമേൽ പിടിമുറുക്കുവാനും ഈ ലോകപ്രമാണി വ്യാമോഹിക്കുന്നു. നിങ്ങൾ അവന് കൂട്ടുനിൽക്കരുത്. ദൈവത്തിന്റെ പക്ഷത്തു നിൽക്കുന്ന എന്നോടു ചേർന്നുകൊള്ളുവിൻ. അധരങ്ങളിൽ യേശുക്രിസ്തുവും ഹൃദയങ്ങളിൽ ജഡാഭിലാഷവും എന്ന് വരരുത്. അസൂയ നിങ്ങളിൽ വാഴരുത്. ഞാനവിടെ വന്ന് നിങ്ങളുടെ സഹായം അഭ്യർത്ഥിച്ചാൽ പോലും നിങ്ങൾ എനിക്ക് വഴങ്ങരുത്. പ്രത്യുത, നിങ്ങൾ അനുസരിക്കേണ്ടത്, ഞാൻ എഴുതുന്ന ഈ കാര്യങ്ങളത്രേ. മരണകാംക്ഷയില്ലെങ്കിലും പൂർണ്ണചൈതന്യവാനായിട്ടാണ് ഇത് ഞാനെഴുതുന്നത്. എന്റെ ലൗകികാഭിലാഷങ്ങൾ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഭൗതികത എന്നെ വേട്ടയാടുന്നില്ല. പ്രപഞ്ചപ്രലോഭനങ്ങളുടെ നേരിയ പൊടിപോലും ഇന്നെനിക്കവശേഷിക്കുന്നില്ല. എന്റെ ഉള്ളിൽ ജീവജലത്തിന്റെ പതിഞ്ഞ ശബ്ദം മാത്രം ഞാൻ കേൾക്കുന്നു. ‘പിതാവിലേക്ക് വരിക.’ നശ്വരമായ ഭക്ഷണവും ജീവിതത്തിന്റെ സുഖാനുഭൂതികളും എന്നെ അല്പവും പ്രലോഭിപ്പിക്കുന്നില്ല. ദൈവത്തിന്റെ അപ്പമാണെന്റെ ലക്ഷ്യം. ദാവീദിന്റെ സന്തതിയായ യേശുക്രിസ്തുവിന്റെ ശരീരമാണ് ആ അപ്പം; അവൻ ചൊരിഞ്ഞ രക്തം എനിക്കു പാനം ചെയ്യണം; അതത്രേ അനശ്വരപ്രേമം.

8. ലൗകിക ജീവിതത്തോട് ഞാൻ വിരക്തനത്രേ. നിങ്ങൾ കൂടെ മനസ്സുവെച്ചാൽ എന്റെ മോഹം സഫലമാവും. എന്റെ ആഗ്രഹത്തിൽ നിങ്ങൾ എന്നോടു കൂട്ടായ്മ കാണിക്കുവാൻ ഞാൻ അപേക്ഷിക്കുന്നു. നിങ്ങളുടെ കാര്യത്തിൽ, നിങ്ങളുടെ മോഹവും അപ്രകാരം തന്നെ ആയിരിക്കട്ടെ. കൂടുതൽ എഴുതുവാൻ ആവശ്യമില്ല. എന്നെ വിശ്വസിപ്പിൻ. എന്റെ വാക്കുകൾ സത്യമെന്ന് യേശുക്രിസ്തു നിങ്ങൾക്ക് ബോദ്ധ്യപ്പെടുത്തട്ടെ. അവൻ ദൈവത്തിന്റെ സത്യവചനത്തിന്റെ പ്രഘോഷകൻ ആകുന്നുവല്ലോ. എന്റെ ആഗ്രഹത്തിൽ ഞാൻ സുസ്ഥിരനായിരിപ്പാനായിട്ട് എനിക്കുവേണ്ടി പ്രാർത്ഥിപ്പിൻ. ജഡികനെന്ന നിലയിലല്ല ഇത് ഞാനെഴുതുന്നത്. ദൈവമനസ്സ് എന്നിൽ പ്രതിഫലിക്കുന്നു.

പീഡനം എന്നെ സ്വാഗതം ചെയ്യുന്നുവെങ്കിൽ നിങ്ങൾക്കെന്നോട് സ്നേഹമുണ്ടെന്ന് സ്പഷ്ടം. പീഡനത്തിൽ നിന്ന് ഞാനൊഴിവാക്കപ്പെടുകയാണെങ്കിൽ നിങ്ങൾ എന്നെ ദ്വേഷിക്കുന്നുവെന്ന് തെളിയും.

9. സിറിയായിലെ സഭയെ നിങ്ങളുടെ പ്രാർത്ഥനകളിൽ ഓർത്തുകൊൾവിൻ. എന്റെ സ്ഥാനത്ത് ദൈവം മാത്രമേ അവിടെ ഇടയനായിട്ടുള്ളു. നിങ്ങളുടെ സ്നേഹത്താൽ ക്രിസ്തു മാത്രം അതിന് മേൽനോട്ടക്കാരനായിരിക്കുന്നു. ആ സഭയുടെ ഒരംഗമാണ് എന്ന് വിളിക്കപ്പെടുവാൻ ഞാൻ ലജ്ജിക്കുന്നു. ആ ബഹുമതിക്ക് ഞാനർഹനല്ല. ഞാനവരിൽ ഒടുക്കത്തവൻ എന്ന് എന്നെ എണ്ണുന്നു, വെറും ഒരു അകാലപ്രജ മാത്രം! ദൈവസന്നിധിയിലേക്കുള്ള എന്റെ പ്രവേശനം സഫലമാകുമ്പോഴേ എന്റെ സ്വപ്നം പൂവണിയുകയുള്ളു. അവന്റെ കരുണയാൽ, നിങ്ങളെ ഞാൻ അഭിവാദ്യം ചെയ്യുന്നു. ക്രിസ്തുയേശുവിന്റെ നാമത്തിൽ എന്റെ ആതിഥേയരായ സഭകൾ അവരുടെ സ്നേഹം നിങ്ങളെ അറിയിക്കുന്നു. എന്റെ യാത്രാമാർഗ്ഗത്തിലുള്ളവരുടെ സ്വീകരണം മാത്രമല്ല എനിക്ക് ലഭിച്ചത്. എന്റെ യാത്രാമാർഗ്ഗം വിട്ട് സ്ഥിതിചെയ്യുന്ന സഭകളിൽ നിന്ന്, ഒരു പട്ടക്കാരൻ മറ്റൊന്നിലേക്ക് എന്നിപ്രകാരം എന്നെ അനുഗമിക്കുകയുണ്ടായി.

10. എഫേസൂസ് സഭയിലെ വാഹകർ സ്മിർണായിൽ നിന്നാണ് ഈ കത്ത് കൊണ്ടുവരുന്നത്. എനിക്ക് പ്രിയപ്പെട്ട ക്രോക്കസ് ഇവിടെയും എന്നോടൊത്തുണ്ട്. വേറെയും അനവധിപേർ എന്നോടൊത്തുണ്ട്. എനിക്കു മുമ്പായി സിറിയയിൽ നിന്ന് റോമിലേയ്ക്ക് ദൈവമഹത്വത്തിനായി വന്നവരിൽ നിന്ന് നിങ്ങൾ വിവരങ്ങളെല്ലാം അറിഞ്ഞുകാണുമെന്ന് ഞാൻ വിശ്വസിക്കുന്നു. ഞാൻ തൊട്ടുപുറകിലുണ്ടെന്ന് അവരെ അറിയിക്കുക. അവർ നിങ്ങൾക്കും ദൈവത്തിനും അറിയാവുന്നവരത്രേ. അവരെ സർവ്വപ്രകാരേണയും സന്തോഷിപ്പിക്കുക.

ആഗസ്റ്റ് 24–ന് ഞാനിത് എഴുതിയിരിക്കുന്നു. ക്രിസ്തുയേശുവിൽ സഹിഷ്ണുതയോടെ കാത്തിരിക്കുക. എന്റെ അന്ത്യാഭിവാദനങ്ങൾ. ❑

# കേരള നവോത്ഥാന നായകന്റെ ജീവിതവഴികൾ

## ഫാ. ഡോ. ജേക്കബ് കുര്യൻ

### കേരള നവോത്ഥാനത്തിന്റെ ആദ്യനായകൻ

കേരള നവോത്ഥാനത്തിന്റെ ചരിത്രം ആരംഭിക്കുന്നത് പത്തൊമ്പതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിലാണ്. അന്ന് 'കേരളം' എന്ന സംസ്ഥാനമില്ല. "മലയാളനാടെ"ന്ന്, 'തിരുവിതാംകൂറും', 'കൊച്ചി'യും, 'മലബാറും' ഒക്കെയായിരുന്ന പ്രദേശത്തെ നമുക്ക് വിളിക്കാം. നാട്ടുരാജ്യങ്ങളെങ്കിലും, ബ്രിട്ടീഷ് സാമ്രാജ്യത്തിന് സാമന്തരാജ്യങ്ങളായി മാറിക്കഴിഞ്ഞിരുന്ന തിരുവിതാംകൂറും, കൊച്ചിയും, ഒപ്പം നേരിട്ട് ബ്രിട്ടൻ ഭരിക്കുന്ന ബ്രിട്ടീഷ് മലബാറും, സാവധാനം ഒരു സാംസ്കാരിക നവോത്ഥാനത്തിലേക്ക് നീങ്ങുകയായിരുന്നു. ഉത്തരേന്ത്യയിലും നാട്ടുരാജ്യങ്ങളുടെ അതിരുകൾക്കപ്പുറം ഹിന്ദുനവോത്ഥാനം ശക്തിപ്പെടുകയായിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസവും, സ്കൂളുകളിലൂടെയുള്ള പ്രാഥമിക വിദ്യാഭ്യാസപരിപാടികളും ബ്രിട്ടീഷ് ഭരണത്തിൻകീഴുള്ള പ്രദേശങ്ങളിൽ വ്യാപിക്കുന്നതിന്റെ ആദ്യഫലങ്ങൾ പെട്ടെന്ന് കണ്ടത് മലയാളനാട്ടിൽ ആയിരുന്നുവെന്ന് പറയാം. 1819-ൽ റാണി ഗൗരി പാർവ്വതിബായി വിദ്യാഭ്യാസം സ്റ്റേറ്റിന്റെ ചുമതലയാണെന്നുള്ള വിളംബരം പുറപ്പെടുവിച്ചു. ഇംഗ്ലീഷ് മിഷണറിമാരും, സുറിയാനി ക്രിസ്ത്യാനികളും വിദ്യാവികസനത്തിന് തങ്ങളാലാവതു ചെയ്തു. സുറിയാനി ക്രിസ്ത്യാനികളുടെ കൂട്ടത്തിൽ നവോത്ഥാനത്തിന്റെ വിവിധ രംഗങ്ങൾക്ക്, ഉദാ: പ്രാഥമിക വിദ്യാഭ്യാസം, ഇംഗ്ലീഷ് വിദ്യാഭ്യാസം, അച്ചടി, പത്രപ്രവർത്തനം, പുസ്തകപ്രസിദ്ധീകരണം, അധഃസ്ഥിതരുടെ ഉദ്ധാരണം, സാമുദായിക സംഘടന മുതലായവയ്ക്ക് നേതൃത്വം വഹിച്ചത് കുന്നംകുളം പുലിക്കോട്ടിൽ കുടുംബത്തിൽ നിന്ന് മലങ്കരമെത്രാൻ സ്ഥാനത്തെത്തിയ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ ആണ് (1832-1909). അദ്ദേഹത്തിന്റെ പിന്നാലെ മാത്രമാണ് ശ്രീനാരായണഗുരുവും (1854-1928) കെ. കേളപ്പനും (1880-1925), ടി. കെ. മാധവനും (1885-1930), സി. കേശവനും (1891-1969), നടരാജഗുരുവും (1895-1973) ഒക്കെ രംഗത്തു വരുന്നത്. "ജോസഫ്" എന്ന പേരിന് "യൗസേഫ്" എന്ന രൂപവും ഉണ്ടായിരുന്നു. കുന്നംകുളം പുലിക്കോട്ടിൽ കുടുംബത്തിൽ നിന്ന് ജോസഫ് മാർ ദീവന്നാസ്യോസ് എന്നപേരിൽ മെത്രാനാകുന്ന രണ്ടാമത്തെ ആളായതുകൊണ്ടാണ്, "പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ" എന്ന് വിശേഷിപ്പിക്കുന്നത്.[1] ("ദീവന്നാസ്യോസ്" എന്നുമാത്രം ഉപയോഗിക്കുമ്പോൾ, ഇദ്ദേഹം "ദീവന്നാസ്യോസ് അഞ്ചാമൻ"[2] എന്ന് വിളിക്കപ്പെടുന്നു.)

### ജനനം, കുടുംബം, മാതാപിതാക്കൾ, സഹോദരങ്ങൾ, കുടുംബത്തിലെ പ്രഗത്ഭ വൈദികസ്ഥാനികൾ

കേരള നവോത്ഥാനത്തിന്റെ ആദ്യനായകനാണ് "പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ." അദ്ദേഹം ജനിച്ചത് കൊല്ലവർഷം 1008 (1832) വൃശ്ചികം 24-നാണ്.[3] പുരാതനമായ ആർത്താറ്റ് തലപ്പള്ളിയുടെ ശാഖാദേവാലയങ്ങളിലൊന്നായ ലാസർ പള്ളി ഇടവകയിൽ, കുന്നംകുളം അങ്ങാടിയിൽ പുലിക്കോട്ടിൽ തറവാട്ടിൽ താരു കുര്യന്റെയും, പഴഞ്ഞി ഇടവകയിൽ പെങ്ങാമുക്ക് ദേശത്ത് കുത്തൂരു താണ്ടമ്മയുടെയും മകൻ. പള്ളിയിൽ "യൗസേഫ്" എന്നും നാട്ടിലും വീട്ടിലും "ഇട്ടൂപ്പ്" എന്നും പേർ വിളിക്കപ്പെട്ടു. "യൗസേഫ്" എന്നപേര് ഇംഗ്ലീഷ് ശൈലിയിൽ "ജോസഫ്" എന്നും ഉപയോഗിക്കപ്പെട്ടു. മൂന്ന് സഹോദരിമാരും രണ്ട് സഹോദരന്മാരും ഇട്ടൂപ്പിനുണ്ടായിരുന്നു. കുട്ടികൾക്ക്, ബാല്യത്തിൽ തന്നെ തങ്ങളുടെ കുടുംബത്തിലുണ്ടായിരുന്ന ശ്രേഷ്ഠ വൈദികരെക്കുറിച്ച് അറിവും അഭിമാനവും ഉണ്ടായിരുന്നു. പിതൃവഴിയിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമനും, മാതൃവഴിയിൽ കുത്തൂർ ഗീവർഗ്ഗീസ് മാർ കൂറിലോസ് (1829-1856) എന്ന തൊഴിയൂർ മെത്രാനും, പ്രത്യേകം അനുസ്മരിക്കപ്പെട്ടു. പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനി അവർക്ക് പിതാമഹന്റെ സഹോദരനും, കുത്തൂർ മാർ കൂറിലോസ് അവർക്ക് മാതൃസഹോദരനും ആയിരുന്നു. പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ സഭാസ്നേഹം, വിശ്വാസതീക്ഷ്ണത, വിശുദ്ധജീവിതം ഇവയെക്കുറിച്ച് അവർക്ക് കോരിത്തരിപ്പിക്കുന്ന സംഭവകഥകൾ ഓർമ്മിക്കുവാനുണ്ടായിരുന്നു. നാട്ടുകാരും വീട്ടുകാരും അദ്ദേഹത്തെ സ്നേഹബഹുമാനത്തോടെ വിളിച്ചത് "കാലം ചെയ്ത അച്ചൻ"* എന്നായിരുന്നു. ഇതുകൂടാതെ ബാലനായ ഇട്ടൂപ്പിന്റെ പിതൃസഹോദരൻ പുലിക്കോട്ടിൽ യൗസേഫു കത്തനാർ ഒരു വലിയ ആത്മീയ സാന്നിദ്ധ്യമായിട്ട് അവരുടെ കൂടെ ഉണ്ടായിരുന്നു.



ഓർമ്മ ജൂലൈ 12-ന് പഴയസെമിനാരിയിൽ

### പഴഞ്ഞിയിലെ ശുശ്രൂഷയും ഒരു സാംസ്ക്കാരിക നവോത്ഥാന ചിന്തയും

പഴഞ്ഞിയിൽ വൈദികനായി ശുശ്രൂഷയാരംഭിക്കുമ്പോൾ, ജോസഫ് കത്തനാരുടെ മനസിൽ ഒത്തിരി സ്വപ്നങ്ങളുണ്ടായിരുന്നു. അവയിൽ ഏറ്റവും പ്രധാനം രണ്ടെണ്ണമായിരുന്നു. ഒന്ന്, മലയാളനാട്ടിൽ വിദ്യാവികസനത്തിന് വിദ്യാലയങ്ങൾ സ്ഥാപിക്കുവാൻ മുന്നിട്ടു പ്രവർത്തിക്കുക. രണ്ട്, സ്വന്തം സഭയിൽ പൗരാണിക പൗരസ്ത്യ പാരമ്പര്യത്തിൽ നിന്നും വ്യതിചലിച്ചുപോകുന്ന പ്രവണതകളെ, നേരായ ദിശയിലേക്ക് തിരിച്ചുകൊണ്ടുവരുക. അങ്ങനെയാണ് ആറു വിദ്യാലയങ്ങൾ അദ്ദേഹം ആരംഭിച്ചത്. ഫാ. ജോസഫ് ചീരൻ എഴുതുന്നു: "പഴഞ്ഞിപള്ളിയിലെ മൂന്നു കൊല്ലത്തെ സേവനത്തോടൊപ്പം പഴഞ്ഞി, കാഞ്ഞിരമുക്ക്, കാട്ടാകാമ്പൽ, മങ്ങാട്, കരിക്കാട്

എന്നീ ദേശങ്ങളിലായി ആറു മലയാളം പള്ളിക്കൂടങ്ങൾ പള്ളിയുടെ മേൽനോട്ടത്തിൽ അദ്ദേഹം ആരംഭിച്ചു. ജാതിമതഭേദമെന്യേ ഏവർക്കും അവയിൽ പ്രവേശനം അനുവദിച്ചു.[11] മലങ്കര മെത്രാനായി രാജകീയ പ്രൗഢിയോടെ വിരാജിച്ചുകൊണ്ടിരുന്ന പാലക്കുന്നത്തു മെത്രാൻ അച്ചടക്കലംഘനവും വിശ്വാസവ്യതിചലനവും കാട്ടുന്നു എന്നു ബോദ്ധ്യപ്പെട്ടപ്പോൾ, പൗരാണികരീതിയിൽ പ്രവർത്തിക്കുന്ന ഒരു സ്വതന്ത്ര ദേവാലയം ആവശ്യമാണെന്ന് ജോസഫ് കത്തനാർക്ക് തോന്നി. അതിൻപ്രകാരം പാലക്കുന്നത്തു മെത്രാന് നിയന്ത്രണം സാധിക്കാത്ത വിധത്തിൽ ഒരു ദേവാലയം സ്ഥാപിക്കുവാൻ തീരുമാനിച്ചു. കൊച്ചി സർക്കാരിന്റെ അനുമതിയോടെ കുന്നംകുളം കിഴക്കേ പുത്തൻപള്ളി 1028 വൃശ്ചികം 12-ന് സ്ഥാപിച്ചു. ഇതിന്മേലും നിയന്ത്രണം ഏർപ്പെടുത്തുവാൻ, തന്റെ രാജകീയ വിളംബരാധികാരം കൊണ്ട് പാലക്കുന്നത്തു മെത്രാൻ ശ്രമിച്ചപ്പോൾ, ജോസഫ് കത്തനാർ കൊച്ചി ദിവാൻജിയുടെ അടുക്കൽ തന്റെ ന്യായമായ അവകാശവാദങ്ങൾ അറിയിച്ച് ദിവാൻജിയിൽ നിന്ന് പള്ളിക്ക് ശാശ്വത അനുമതി സമ്പാദിച്ചു. ശീമമെത്രാന്മാരെ തോല്പിച്ച്, നവീകരണശ്രമങ്ങളുമായി നീങ്ങിയ മാർ അത്താനാസ്യോസിന്[12] നാട്ടുകാരനായ യുവവൈദികനിൽ നിന്ന് ലഭിച്ച പരാജയം പിന്നീട് മറ്റു പലതിനും നാന്ദിയായി.

### അച്ചടിമേഖലയിലേക്ക്

മലയാളമണ്ണിലെ ആദ്യത്തെ മലയാള അച്ചടിശാല 1811-ൽ കോട്ടയത്തു സ്ഥാപിക്കപ്പെട്ട സി.എം.എസ്. പ്രസ്സാണ്. തുടർന്ന് മലയാളക്കരയുടെ വിവിധ ഭാഗങ്ങളിൽ അച്ചടി പ്രസ്സുകളുടെയും പുസ്തക പ്രസിദ്ധീകരണങ്ങളുടെയും സാംസ്കാരിക വിപ്ലവമായിരുന്നു. ഈ അക്ഷര വിപ്ലവമേഖലയിലേക്ക് 1856-നോടടുത്ത് പുലിക്കോട്ടിൽ ജോസഫ് കത്തനാരും പ്രവേശിച്ചു. "പുലിക്കോട്ടിൽ ജോസഫ് കത്തനാഴ്സ് പ്രസ്സ്" എന്ന പേരിൽ കുന്നംകുളത്ത് പ്രസ്സ് സ്ഥാപിച്ച് അതിൽ പ്രധാനമായും മലയാളത്തിലും സുറിയാനിയിലുമുള്ള ആരാധനക്രമങ്ങൾ അച്ചടിച്ചു വിതരണം ചെയ്തു. പുലിക്കോട്ടിൽ ജോസഫ് കത്തനാരുടെ മുദ്രണരംഗത്തേക്കുള്ള പ്രവേശനവും ഒരുവിധത്തിൽ, പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിന്റെ നവീകരണശ്രമത്തെ ചെറുത്തുതോല്പിക്കുവാനും കൂടിയായിരുന്നു. മാത്യൂസ് അത്താനാസ്യോസ് 1856-ൽ (കൊ.വ. 1031-ൽ) കോട്ടയത്തു സെമിനാരിയിലെ അച്ചുകൂടത്തിൽനിന്ന് അടിച്ചിറക്കിയ നവീകരണച്ചുവയുള്ള ആരാധനക്രമങ്ങൾക്കു പകരം, സത്യവിശ്വാസത്തിലുള്ള രണ്ടായിരം നമസ്ക്കാരപുസ്തകങ്ങൾ കോഴിക്കോട് പോയി, കാളഹസ്തിയപ്പാ മുതലിയാരുടെ കല്ലച്ചിൽ അച്ചടിപ്പിച്ച് പ്രചരിപ്പിച്ചതായിരുന്നു മുദ്രണരംഗത്തെ ആദ്യത്തെ പ്രവർത്തനം. അതേത്തുടർന്നാണ് കുന്നംകുളംത്ത് സ്വന്തമായ പ്രസ്സ് സ്ഥാപിച്ചത്.

### അധഃസ്ഥിതരോട് അലിവുനിറഞ്ഞ നസ്രാണി വൈദികൻ

വൈദികനായിരിക്കുമ്പോൾ അച്ചടികാര്യത്തിനായിരിക്കണം കോഴിക്കോട്ടു പോയി. അവിടെ നിന്ന് കടൽവഞ്ചിയിൽ കണ്ണൂർക്കു പോകേണ്ടി വന്നതുമായി ബന്ധപ്പെട്ട "ഒരു സംഭവകഥ' എം. പി. വർക്കി എഴുതിയ ജീവചരിത്രത്തോട് ചേർത്തിട്ടുണ്ട്. കടൽവഞ്ചിയിൽ അന്നത്തെ താഴ്ന്ന ജാതിയിൽപ്പെട്ട ഒരു സ്ത്രീയും കുട്ടിയും കയറിയിട്ടുണ്ടായിരുന്നു. യാത്രയ്ക്കിടെ സ്ത്രീക്ക് വല്ലാത്ത അസ്വസ്ഥതയുണ്ടായി. യാത്രക്കാരിൽ പലരും ആ സ്ത്രീയോട് നിന്ദ്യമായി പെരുമാറിയപ്പോൾ, ജോസഫ് കത്തനാർ ആ സ്ത്രീയെ ശുശ്രൂഷിക്കുവാൻ തന്റെ ഭൃത്യരെ ആക്കുകയും അവരെ ആശ്വസിപ്പിക്കുകയും ചെയ്തു. അവരുടെ വഞ്ചിക്കൂലിയും കൊടുത്തു കണ്ണൂരെത്തി ഒരു വീട്ടിൽ കൊണ്ടുപോയി ആക്കിയിട്ടാണ് അവിടെനിന്ന് പോയത്. ഇതുപോലുള്ള അനേക അനുഭവങ്ങൾ, അധഃസ്ഥിതർക്കുവേണ്ടി പ്രത്യേക കരുതലോടെ ചിന്തിക്കുവാൻ പ്രേരകമായി.

### തൊഴിയൂർ കേസ്സും പുലിക്കോട്ടിൽ ജോസഫ് കത്തനാരും

സ്വന്തം സഭയുടെ ആഭ്യന്തര പ്രശ്നങ്ങളിലേക്ക് ഇറങ്ങിച്ചെല്ലേണ്ടിവന്ന ഒരു സാഹചര്യം വീണ്ടും പുലിക്കോട്ടിൽ ജോസഫ് കത്തനാർക്കുണ്ടായി. ഒരു വശത്ത് പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് പ്രതാപവാനായ മലങ്കര മെത്രാനായി ഭരിക്കുന്നു. മറുവശത്ത്, ശീമമെത്രാൻ യൂയാക്കീം മാർ കൂറിലോസ് അന്ത്യോഖ്യ പാത്രിയർക്കീസിനുവേണ്ടിയെന്ന പേരിൽ അധികാരം നേടിയെടുക്കാൻ ബദ്ധപ്പെടുന്നു. യൂയാക്കീം മാർ കൂറിലോസ് തിരുവിതാംകൂറിലും, കൊച്ചിയിലും, നിയന്ത്രണങ്ങൾ അനുഭവിക്കേണ്ടിവന്നതുകൊണ്ട്, പലപ്പോഴും സ്വാതന്ത്ര്യമുള്ള സങ്കേതമായി കണ്ടിരുന്നത് ബ്രിട്ടീഷ് മലബാറായിരുന്നു. കാട്ടുമങ്ങാട്ട് ബാവായെന്നറിയപ്പെട്ട കൂറീലോസിനുവേണ്ടി സമ്പാദിച്ച ഈ സ്ഥലത്ത് ഒരു പള്ളിയും ഒരു മെത്രാസനാസ്ഥാനവും രൂപപ്പെട്ടിരുന്നു. പിൽക്കാലത്ത് 'അഞ്ഞൂർ സഭ', 'തൊഴിയൂർ സഭ', 'മലബാർ സ്വതന്ത്ര സുറിയാനിസഭ' മുതലായ പേരുകളിലറിയപ്പെടുന്ന ഒരു സ്വതന്ത്രസഭയുടെ ആസ്ഥാനമായി ഇതു മാറി. ഈ കേന്ദ്രത്തിന്റെ സംരക്ഷണകാര്യത്തിൽ ആർത്താറ്റ് പള്ളിയോഗക്കാർ പ്രത്യേകം ശുഷ്ക്കാന്തിയും കാട്ടിയിരുന്നു. എന്നാൽ മലങ്കര മെത്രാനായിരുന്ന പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസ്, മലങ്കരയുടെ മെത്രാൻ എന്ന സ്ഥാനാവകാശത്തെ തൊഴിയൂരിലും ഉറപ്പിക്കുവാൻ അവസരം പാർത്തിരിക്കയായിരുന്നു. ഈ സാഹചര്യത്തിലാണ്, അന്നത്തെ തൊഴിയൂർ മെത്രാനും പുലിക്കോട്ടിൽ ജോസഫ് കത്തനാരുടെ മാതുലനുമായിരുന്ന കുത്തൂർ ഗീവർഗ്ഗീസ് മാർ കൂറീലോസ് 1856 ജൂൺ 16-ന് കാലം ചെയ്ത് അവിടത്തന്നെ അടക്കപ്പെട്ടത്. ആർത്താറ്റുപള്ളിക്കാർ തുടർനടപടികൾക്കായി രമ്യമായ ഒരു ധാരണയുണ്ടാക്കുവാൻ മലങ്കരമെത്രാനെയും, യൂയാക്കീം മാർ കൂറിലോസിനെയും ക്ഷണിച്ചു. പക്ഷേ, കാര്യങ്ങൾ ചെന്നെത്തിയത് രണ്ടു മെത്രാന്മാരും ഇരുചേരിയിലായ ഒരു ക്രിമിനൽ കേസിലാണ്. പിന്നീട് സിവിൽകേസും ഉണ്ടായി. തൊഴിയൂരെ മെത്രാനായി പാലക്കുന്നത്ത് അത്താനാസ്യോസ്, ആർത്താറ്റു വികാരിയായിരുന്ന ആലത്തൂർ പനയ്ക്കൽ ജോസഫ് കത്തനാരെ യൗസേഫ് മാർ കൂറിലോസ് എന്നപേരിൽ വാഴിക്കുകയും, തൊഴിയൂർ പള്ളിക്കാരായ ചിലരെ കൂട്ടുപിടിക്കുകയും ചെയ്തു. ക്രിമിനൽകേസ് നടത്തുവാൻ ചുമതലയെടുത്തത് കുന്നംകുളത്തുകാരൻ കച്ചവടപ്രമാണി പനയ്ക്കൽ ഇയ്യപ്പൻ ആയിരുന്നു. പക്ഷേ സിവിൽകേസും പ്രതികൂലമായി വിധിച്ചു. ഇത്തരുണത്തിൽ, ഇതിന്മേൽ അപ്പീൽ ബോധിപ്പിക്കുവാനുള്ള ചുമതല മദിരാശിയിൽ പോയി ചെയ്യുവാൻ പുലിക്കോട്ടിൽ ജോസഫ് കത്തനാരെ എല്ലാവരും കൂടി ഏല്പിച്ചു. മദ്രാസിൽ പോയി വേണ്ടപോലെ എല്ലാം ചെയ്തുവെങ്കിലും, മദ്രാസ് ഹൈക്കോടതി കീഴ്ക്കോടതി വിധി സ്ഥിരപ്പെടുത്തുകയാണ് ഉണ്ടായത്. തിരിച്ചുവന്ന പുലിക്കോട്ടിൽ കത്തനാർ ആർത്താറ്റ്പള്ളിയിൽ താമസിച്ച് ഇടവകശുശ്രൂഷയും, പ്രസംഗയോഗങ്ങളും, അഗതീസേവനവും പ്രശംസനീയമായവിധത്തിൽ നിർവ്വഹിച്ചു.

### പത്തൊമ്പതാം നൂറ്റാണ്ടിന്റെ മധ്യഘട്ടത്തിലെ സാമൂഹ്യ സാംസ്കാരിക സാഹചര്യവും പുലിക്കോട്ടിൽ കത്തനാരും

1853-ൽ തിരുവിതാകൂറിൽ അടിമസമ്പ്രദായം നിരോധിച്ചതും, കൊച്ചി രാജ്യത്ത് 1854-ൽ അടിമത്തസമ്പ്രദായത്തിനെതിരെ വിളംബരമുണ്ടായതും, 1859-ൽ ഉണ്ടായ ലഹളയെത്തുടർന്ന് കീഴ്ജാതി സ്ത്രീകൾക്ക് മേൽവസ്ത്രം ധരിക്കാൻ അനുവാദത്തിന് തിരുവിതാംകൂർ രാജാവിന്റെ വിളംബരമുണ്ടായതും, മലയാളനാട്ടിൽ വലിയ സാമൂഹ്യ വ്യതിയാനത്തിന്റെ സൂചന നൽകി. 1868-ൽ പ്രൈവറ്റ് സ്കൂളുകൾക്ക് സർക്കാർ ഗ്രാന്റു നൽകുന്ന ഏർപ്പാട് തിരുവിതാംകൂറിൽ നിലവിൽ വന്നു. ആയില്യം തിരുനാൾ മഹാരാജാവും, വിശാഖം തിരുനാൾ മഹാരാജാവും, മൂലം തിരുനാൾ മഹാരാജാവും വിദ്യാഭ്യാസപരമായ വളർച്ചയ്ക്ക് ഏറ്റവും പ്രാമുഖ്യം നൽകി. മൂലം തിരുനാളിന്റെ കാലമായപ്പോൾ (1885-1924) ഡയറക്ടർ ഓഫ് പബ്ലിക് ഇൻസ്ട്രക്ഷന്റെ നിയമനത്തോടെ, പ്രൈമറി വിദ്യാഭ്യാസം സൗജന്യമായി നൽകുവാനും ആയതിന് സ്വകാര്യ സ്കൂളുകൾക്കും ഗ്രാന്റു നൽകുവാനും ഉദാരപൂർവ്വമായ നടപടികളുണ്ടായി. കൊച്ചിയിലും വിദ്യാഭ്യാസത്തിന് ഗ്രാന്റു കൊടുക്കുന്ന സമ്പ്രദായത്തിന്, ദിവാനായിരുന്ന ഗോവിന്ദമേനോൻ (1879-1889) പ്രോത്സാഹനം നൽകി. മലബാർ പ്രദേശത്തും ബ്രിട്ടീഷ് അധികാരികളുടെ പ്രോത്സാഹനത്തിൻ ബാസൽ മിഷൻ ബഹുമുഖങ്ങളായ വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ 1848 മുതൽ ഏർപ്പെട്ടു. ഇങ്ങനെ മലയാളനാടു മുഴുവൻ വിദ്യാഭ്യാസ വിപ്ലവത്തിലേക്ക് പ്രവേശിക്കുന്നതിനിടയിലാണ്, പുലിക്കോട്ടിൽ ജോസഫ് കത്തനാർ തന്റെ സഭ ഇക്കാര്യത്തിൽ വേണ്ടത്ര ശ്രദ്ധകൊടുക്കാത്ത അവസ്ഥ മനസ്സിലാക്കുന്നത്. പഴഞ്ഞി പ്രദേശത്ത് താൻ ആരംഭിച്ച സ്കൂളുകളിൽ ചിലതു പോലും കാര്യക്ഷമമായി പ്രവർത്തിക്കാത്തതിന്റെ ദുഃഖം ഉള്ളിലുണ്ടായിരുന്നു. ഈ ഘട്ടത്തിൽ, വ്യക്തമായ ദിശാബോധമുള്ള ഒരു നേതൃത്വം സഭയ്ക്കുണ്ടാകാതെ കാര്യങ്ങൾ മെച്ചപ്പെടുകയില്ലെന്ന് വ്യക്തമായി. മലങ്കരമെത്രാനായി രാജതുല്യം കഴിഞ്ഞിരുന്ന പാലക്കുന്നത്തു മെത്രാച്ചൻ എന്തുകൊണ്ടോ സഭയുടെ സാമൂഹ്യ ദൗത്യത്തെക്കുറിച്ച് ഒട്ടും ശ്രദ്ധിച്ചില്ലെന്നും മാത്രമല്ല, ഇപ്രകാരമുള്ള കാര്യങ്ങൾക്ക് പ്രയോജനപ്പെടുത്താവുന്നവരെ ഒതുക്കുകയോ ഒഴിവാക്കുകയോ ചെയ്യുന്ന പ്രവർത്തനശൈലിയിലേക്ക് മാറിക്കഴിഞ്ഞിരുന്നു. സഭയെക്കുറിച്ചും സമൂഹത്തെക്കുറിച്ചും ഗൗരവമായി

ചിന്തിച്ചവർ പുലിക്കോട്ടിൽ ജോസഫ് കത്തനാരിലേക്ക് ശ്രദ്ധ തിരിച്ചു.

**പുതിയ സഭാനേതൃത്വത്തിന് വേണ്ടി ആലോചന: പുലിക്കോട്ടിൽ ജോസഫ് കത്തനാരെ പലരും മനസ്സിൽ കാണുന്നു**

നവീകരണ ചായ്‌വുമായി സഭയെ ഭരിക്കുവാൻ ശ്രമിച്ച പാലക്കുന്നത്ത് അത്താനാസ്യോസിനെ പ്രതിരോധിക്കുവാൻ ശീമ മെത്രാൻ യൂയാക്കീം മാർ കൂറിലോസ് പരാജയപ്പെട്ടു. മിഷണറിമാരുമായുള്ള കേസ്സിൽ 1840-ലെ "കൊച്ചിൻ അവാർഡി"ന്റെ അടിസ്ഥാനത്തിലും, മാത്യൂസ് അത്താനാസ്യോസും യൂയാക്കീം മാർ കൂറിലോസുമായുള്ള കേസ്സിൽ 1852-ലെ 'കൊല്ലം പഞ്ചായത്ത്' വിധിയുടെ അടിസ്ഥാനത്തിലും, രണ്ട് കാര്യങ്ങൾ വ്യക്തമായി. 1. അന്നത്തെ സാഹചര്യത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പിന്തുണയുള്ള ആളാകണം മലങ്കരമെത്രാൻ. 2. മലങ്കര മെത്രാൻ നാട്ടുകാരനും ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ടവനും ആയിരിക്കണം. മാത്യൂസ് അത്താനാസ്യോസിനുള്ള പിന്തുണ പാത്രിയർക്കീസ് പിൻവലിച്ചതുകൊണ്ട്, ഒരു നാട്ടുകാരനായ വൈദികനെ തിരഞ്ഞെടുത്ത് അയച്ച് അദ്ദേഹം മെത്രാനായി വന്ന് പാത്രിയർക്കീസിന്റെ പിന്തുണയോടെ പ്രവർത്തിച്ചാൽ സഭ രക്ഷപെടും. ഇപ്രകാരം സഭയുടെ അടിയന്തിരമായ ആവശ്യം നിറവേറ്റാൻ കഴിവും സാധ്യതയും ഉള്ള ആൾ പുലിക്കോട്ടിൽ ജോസഫ് കത്തനാരല്ലാതെ മറ്റാരുമല്ല എന്ന് പലർക്കും ബോദ്ധ്യമായി. അന്ത്യോഖ്യാ പാത്രിയർക്കീസുമായി നിരന്തരം എഴുത്തുകുത്തു നടത്തുന്ന ഒരു ശ്രേഷ്ഠ വൈദികൻ അന്നു കോട്ടയത്ത് ഇടവഴിക്കൽ കുടുംബത്തിലെ ഫീലിപ്പോസ് കത്തനാർ ആയിരുന്നു. അദ്ദേഹം, പുലിക്കോട്ടിൽ ജോസഫ് കത്തനാരെ വിളിപ്പിച്ച് കാര്യങ്ങൾ ചർച്ച ചെയ്തു. പാത്രിയർക്കീസുമായി എഴുത്തുകുത്തു നടത്തുവാൻ ഉദ്ദേശിക്കുന്ന കാര്യവും അറിയിച്ചു. ഒഴിവുകഴിവു പറഞ്ഞ് അന്ന് പുലിക്കോട്ടിൽ കത്തനാർ തിരിച്ചുപോയി. പക്ഷേ, സാവധാനം അത് ഒരു ദൈവിക നിയോഗം ആണെന്ന് ജോസഫ് കത്തനാർക്കു മനസ്സിലായി.

**കോട്ടൂർ പള്ളിയിലെ ആലോചനായോഗം**

പാത്രിയർക്കീസിന്റെ പിന്തുണയുള്ള നാട്ടുകാരനായ ഒരു മെത്രാനിൽ ക്കൂടെയേ, പാലക്കുന്നത്തു മെത്രാനെ പ്രതിരോധിക്കാനാവൂ എന്ന് വടക്കൻ പ്രദേശത്തെ ആളുകൾക്ക് ബോധ്യപ്പെട്ടുവെന്നും എന്നാൽ അവരിൽ പലരും 1863-ൽ ദിവാൻ ഇറക്കിയ വിളംബര[13]പ്രകാരം പാലക്കുന്നത്തു മെത്രാച്ചനോട് എതിർത്തുനിൽക്കുവാൻ ധൈര്യപ്പെടുന്നില്ലെന്നും യൂയാക്കീം മാർ കൂറിലോസിന് മനസ്സിലായി. ഈ സാഹചര്യത്തെ വളരെ ബുദ്ധിപൂർവ്വം കൈകാര്യം ചെയ്യുവാൻ ഉദ്ദേശിച്ചിട്ടായിരിക്കണം, 1038 (1862) ധനു 8-ന് ഒരു ആലോചനായോഗം അദ്ദേഹം കുറിഞ്ഞിപ്പള്ളിയിൽ വിളിച്ചത്. മാർ കൂറിലോസിനു ശാരീരികാസ്വാസ്ഥ്യം നിമിത്തം, അന്നു താമസിച്ചുകൊണ്ടിരുന്ന കോട്ടൂർ പള്ളിയിൽ തന്നെ അവസാനം യോഗം കൂടി. എട്ടുപത്തു പള്ളിക്കാരേ എത്തിയുള്ളൂ. എത്തിയവരോട് മാർ കൂറിലോസ്, മർദീനിൽ നിന്ന് പാത്രിയർക്കീസ് ബാവായുടെ കല്പന വന്നതായി അറിയിച്ചു. അതിന്റെ സാരമായി പറഞ്ഞത്, ഇനിയും മെത്രാന്മാരെ മലങ്കരയ്ക്ക് അയക്കാൻ ഉദ്ദേശ്യമില്ലെന്നും, പള്ളിക്കാർ രണ്ടോ മൂന്നോ കശീശന്മാരെ അയച്ചാൽ "ശോധന ചെയ്ത് പഠിപ്പിച്ച് മെത്രാന്റെ സ്ഥാനം കൊടുത്തയക്കുന്നതാകുന്നു" എന്നും ആയിരുന്നു. അതിനു മറുപടിയായി പള്ളി പ്രതിനിധികൾ, വളരെ സങ്കടപ്പെട്ട് മറുപടി തയാറാക്കിയതായി കണ്ടനാട് ഗ്രന്ഥവരിയിൽ കാണുന്നു.[14] മറുപടിയിൽ, അവിടെനിന്ന് രണ്ട് "ബാവാ"[15]മാരെയും പത്ത് റമ്പാന്മാരെയും, വേണ്ടുന്ന പുസ്തകങ്ങളും, മൂറോനും കൊടുത്തയക്കണമെന്നും, ബാവാമാരെ അയക്കാൻ ഒട്ടും സാധ്യമല്ലെങ്കിൽ കൂറിലോസ് ബാവാ തന്നെ ഒന്നോ രണ്ടോ പേർക്ക് മെത്രാൻ പട്ടം കൊടുക്കുവാൻ പാത്രിയർക്കീസ് അനുവാദ കല്പന കൊടുക്കണമെന്നും താല്പര്യപ്പെട്ടു. പക്ഷേ, ഈ കത്തിന്റെ യഥാർത്ഥ ഉദ്ദേശ്യം കൂറിലോസ് മെത്രാന് പുതിയ നാട്ടുകാരൻ മെത്രാന്റെ തിരഞ്ഞെടുപ്പിലും മറ്റും വിലപേശൽ നടത്തുവാൻ ഒരവസരം ഉണ്ടാവുകയായെന്ന് തോന്നുന്നു. ഏതായാലും കത്ത് അയയ്ക്കുന്നതിനു മുമ്പ്, വിദഗ്ദമായ മറ്റൊരു നീക്കം നടന്നു.

**കുന്നംകുളം പള്ളിക്കാർ, പുലിക്കോട്ടിൽ ജോസഫ് കത്തനാരെ മെത്രാൻസ്ഥാനത്തേക്ക് തിരഞ്ഞെടുത്ത് മാർ കൂറിലോസിന്റെ ശുപാർശയ്ക്കായി അയയ്ക്കുന്നു**

ആർത്താറ്റ് കുന്നംകുളം, ചെറളയം, പോർക്കളം, ചാലിശ്ശേരി, പഴഞ്ഞി, കുന്നംകുളം കിഴക്കേ പുത്തൻപള്ളി എന്നിങ്ങനെ ആറു പള്ളിക്കാർ കൂടി തങ്ങളുടെ ന്യായമായ ഒരാവശ്യത്തിന്റെ കത്തുമായി കൂറിലോസ് മെത്രാച്ചന്റെ അടുക്കലെത്തി. മെത്രാനായി പുലിക്കോട്ടിൽ ജോസഫ് കത്തനാരെ തങ്ങൾക്ക് നിയമിക്കുവാൻ പാത്രിയർക്കീസിനോട് ആവശ്യപ്പെട്ട കത്തിന് പിന്തുണ നേടാനാണവർ വന്നത്. യാത്രാച്ചെലവിനും മറ്റും പണം സ്വരൂപിച്ച വിവരവും അവർ പറഞ്ഞു. ഈ സാഹചര്യത്തിൽ ശുപാർശക്കത്തു കൊടുക്കുകയല്ലാതെ വേറെ പോംവഴി ഇല്ലായിരുന്നു. "... തിരുമുമ്പാകെ ഈ ആൾ വന്നാൽ തിരുമനസ്സു പോലെ ചെയ്യുന്നത് എനിക്കും പള്ളിക്കാർക്കും സമ്മതമാകുന്നു" എന്ന് 1863 മീനമാസം 11-ന് കോട്ടൂർ പള്ളിയിൽ നിന്നും എഴുതി.

**മർദീൻയാത്രയ്ക്ക് ഒരുങ്ങുന്നു**

ജോസഫ് കത്തനാർ ബുദ്ധിപൂർവ്വം യാത്രാകാര്യങ്ങൾ ക്രമീകരിച്ചു. യാത്രയ്ക്കാവശ്യമായ പണത്തിൽ കുറെ ചില പള്ളികളും വ്യക്തികളും അദ്ദേഹത്തിന് നൽകി. തന്റെ വലിയ അഭ്യുദയകാംക്ഷിയായ പനയ്ക്കൽ ഇയ്യപ്പൻ കാര്യമായ സാമ്പത്തിക കൈത്താങ്ങൽ നൽകാമെന്ന് ഏറ്റു. തുടർന്ന് വടക്കൻ പ്രദേശത്തുള്ള പ്രധാനപള്ളികളിൽ പോയി ബന്ധപ്പെട്ട് അവരുടെ പിന്തുണ നേടി. ഏറ്റവും പ്രധാനമായി, കുറുപ്പംപടി, കുന്നക്കുരുടി, കടമറ്റം, കോലഞ്ചേരി, കോട്ടൂർ, കുറിഞ്ഞി, കണ്ടനാട്, മുളന്തുരുത്തി, കരിങ്ങാശ്ര മുതലായ പള്ളികളിൽ പോയി. യാത്ര പുറപ്പെടുന്നതിനു മുമ്പായി കോട്ടയത്തുപോയി എടവഴിക്കൽ ഫീലിപ്പോസ് കത്തനാരെ കണ്ട് അനുഗ്രഹം തേടി. അവസാനമായി, കൂറിലോസ് മെത്രാച്ചനെ വീണ്ടും പോയി കണ്ടു. പാത്രിയർക്കീസിനും, ചില ശീമമെത്രാന്മാർക്കും, പരിചിതരായ ചില ശീമനാട്ടുകാർക്കും, ശുപാർശകത്തുകളും, പാത്രിയർക്കീസിന് സമ്മാനങ്ങളും കൂറിലോസ് മെത്രാച്ചൻ ഏല്പിച്ചു.

**മർദീൻ യാത്ര**

1038 (1863) കുംഭം 27-ന് കുന്നംകുളത്തുനിന്ന് യാത്ര തിരിച്ചു. കോട്ടയത്തെത്തി എടവഴിക്കൽ ഫീലിപ്പോസ് കത്തനാരെ കണ്ട് പാത്രിയർക്കീസിനും[16] മറ്റുള്ളവർക്കുമുള്ള എഴുത്തുകൾ വാങ്ങിച്ചു. സെമിനാരി പള്ളിയിൽ കയറി പ്രാർത്ഥിച്ച് കൊച്ചിയിലെത്തി. കൊച്ചിയിൽ നിന്ന് മൂന്നുപേരുള്ള സംഘമായി മേടം 14-ന് കപ്പൽ കയറി. ജോസഫ് കത്തനാരോടൊപ്പം, കണ്ടനാട് മട്ടുമ്മേൽ ഗീവർഗ്ഗീസ് കത്തനാരും, കുത്തൂർ താരപ്പൻ എന്ന സഹായിയും ഉണ്ടായിരുന്നു. ഈ യാത്രയുടെ ഒരു സ്വഹസ്തരചിതമായ വിവരണം "ഒരു പരദേശയാത്രയുടെ കഥ" എന്ന പേരിൽ ലഭിച്ചിരിക്കുന്നതിന്റെ സംഗ്രഹം ഫാ. ഡോ. ചീരൻ നൽകിയിരിക്കുന്നതിപ്രകാരമാണ്.[17]

"..... 1038 മേടം 14-ന് കപ്പൽ പുറപ്പെട്ടു. ക്ലേശകരമായ യാത്രയായിരുന്നു അത്. 22-ന് കപ്പൽ ബോംബെ തുറമുഖത്തെത്തി. ഇടവം 10-ന് കപ്പൽയാത്ര തുടർന്നു. 13-ന് മസ്ക്കറ്റിലും 24-ന് ബസോറയിലുമെത്തി. മിഥുനം 1-ന് കപ്പൽ ബാഗ്ദാദിലെത്തി. 26-ന് മൂസലിലും ചിങ്ങം 13-ന് മർദ്ദീൻ പട്ടണത്തിലുമെത്തി. പാത്രിയർക്കീസിനെക്കണ്ട് യാത്രോദ്ദേശ്യം അറിയിച്ചു. കഥാപുരുഷനെതിരായ കത്തുകൾ പാത്രിയർക്കീസിന് ലഭിച്ചിരുന്നു. അവയുടെ വ്യവസ്ഥ അന്വേഷിക്കുവാൻ നടപടികളായി. ഇതിനിടയിൽ സഹയാത്രികൻ മട്ടുമ്മേൽ ഗീവർഗ്ഗീസ് കത്തനാർ ജ്വരം പിടിപെട്ട്, കന്നി 10-ന് അന്തരിച്ചു. രോഗബാധിതനായ കഥാപുരുഷൻ അചിരേണ പൂർണ്ണസുഖം പ്രാപിച്ചു. വിശ്രമാർത്ഥം വൃശ്ചികം 25-ന് കുറുക്കുമാ ദയറായിലെത്തി. മേടം 25-ന് (ആമീദിൽ വച്ച്) അദ്ദേഹത്തിന് റമ്പാൻസ്ഥാനം നൽകി. മേടം 26-ന് മാർ ദീവന്നാസ്യോസ് എന്ന സ്ഥാനനാമത്തിൽ അദ്ദേഹത്തെ മെത്രാപ്പോലീത്താ ആയി വാഴിച്ചു. ആമീദിലെ മെത്രാപ്പോലീത്തായും മർദീൻ മെത്രാപ്പോലീത്തായും അർമ്മേനിയൻ മെത്രാപ്പോലീത്തായും സംബന്ധിച്ചു. ഇടവം 2-ന് മടക്കയാത്ര ആരംഭിച്ചു. ഉദ്വേഗജനകമായ നിരവധി കൂടിക്കാഴ്ചകൾക്കും അനുഭവങ്ങൾക്കും ശേഷം കർക്കിടകം 25-ന് (1039) ബോംബെയിൽ എത്തി."

**നാട്ടിൽ തിരിച്ചെത്തുന്നു, സഭാ ദൗത്യങ്ങൾ ഓരോന്നായി ഏറ്റെടുക്കുന്നു**

1039 കർക്കിടകം 25-ന് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ബോംബെയിൽ എത്തി എങ്കിലും കൊച്ചിയിൽ എത്തുന്നത് 1040 (1865) ചിങ്ങം 23-ന് മാത്രമാണ്. അവിടെനിന്ന് കുന്നംകുളത്ത് എത്തിയത് കന്നി 4-ാം തീയതിയാണ്. കുന്നംകുളത്തു തിരിച്ചെത്തിയപ്പോൾ, മാതാപിതാക്കളും, കുടുംബാംഗങ്ങളും, അങ്ങാടിയിലെ നാട്ടുകാരും സ്വീകരിച്ചത് അതിരില്ലാത്ത ആനന്ദത്തോടും, അതിഗംഭീരമായ ആഘോഷത്തോടും കൂടിയായിരുന്നു. കന്നി 8-ാം തീയതി ആർത്താറ്റുപള്ളിയിൽ പെരുന്നാളിന് അഭിനവ മെത്രാപ്പോലീത്താ വി. കുർബ്ബാന ചൊല്ലുകയും, യാക്കോബ് ദ്വിതീയൻ പാത്രിയർക്കീസ് കൊടുത്ത സ്താത്തി

ക്കോൻ[18] ജനങ്ങളെ വായിച്ചു കേൾപ്പിക്കയും ചെയ്തു. സ്താത്തിക്കോനിൽ മാർ ദീവന്നാസ്യോസിനെ "മാർത്തോമ്മാശ്ലീഹായുടെ ഇടവകയായ ഇന്ത്യാരാജ്യത്തിൽ വസിച്ചുപാർക്കുന്ന എല്ലാവരും ആയ നമ്മുടെ മക്കൾക്ക്" "ഇടയനും ഭരിക്കുന്നവനും" ആയിട്ടാണ് വിശേഷിപ്പിക്കുന്നത്. സ്താത്തിക്കോൻ കൂടാതെ, പാത്രിയർക്കീസ് ബാവാ, മാർ ദീവന്നാസ്യോസിന്, കസവുകാപ്പ, സ്ലീബാ, വടി, മൂറോൻ, മാർ കൗമയുടെയും മാർ യാക്കോബ് ബുർദാനയുടെയും മാർ യാക്കോബ് മ്പസ്ക്കായുടെയും അസ്ഥികളും കൊടുത്താണയച്ചത്. വ്യക്തമായ ഒരു നിയോഗത്തോടെ എത്തിയിരിക്കുന്നു എന്ന ബോധ്യത്തിൽ മാർ ദീവന്നാസ്യോസ് അടുത്തതായി ചെയ്തത് കുന്നംകുളത്തു നിന്ന് തിരിച്ചു കൊച്ചിയിൽ എത്തി, കുന്നംകുളത്തുനിന്നു കിട്ടിയ കൈമുത്തു[19] ഉപയോഗിച്ച് മലയാളം നമസ്ക്കാരപ്പുസ്തകം അച്ചടിപ്പിക്കയായിരുന്നു. കൊച്ചിയിലെ അദ്ദേഹത്തിന്റെ ആസ്ഥാനം കൊച്ചീക്കോട്ടപള്ളി ആയിരുന്നെങ്കിലും പ്രവർത്തനകേന്ദ്രം പനയ്ക്കൽ ഇയ്യപ്പന്റെ കൊച്ചിയിലെ വിശാലമായ പാണ്ടികശാല (ഗോഡൗൺ) ആയിരുന്നു. നമസ്ക്കാരപ്പുസ്തകം അച്ചടിപ്പിച്ച് എല്ലാ പള്ളികളിലും വിതരണം ചെയ്താലേ, പാലക്കുന്നത്തു മെത്രാച്ചൻ തിരുത്തൽവരുത്തി പ്രസിദ്ധപ്പെടുത്തിയ പുസ്തകങ്ങൾ പ്രചരിക്കാതിരിക്കൂ എന്ന കണക്കുകൂട്ടൽ വാസ്തവമാണെന്നു ബോധ്യപ്പെട്ടു. അതുകൊണ്ട് സ്വന്തമായി ഒരു പ്രസ്സും, അവിടെനിന്ന് പുസ്തകപ്രസിദ്ധീകരണവും, ഒരു വർത്തമാനപ്പത്രവും ഉണ്ടാകുന്നതിനെക്കുറിച്ചായി പിന്നീടുള്ള ചിന്ത. അതോടൊപ്പം കോനാട്ട് യോഹന്നാൻ മല്പാൻ മുതലായവരുമായി സത്യവിശ്വാസസംരക്ഷണകാര്യവും, സമുദായ പുരോഗതിയ്ക്കാവശ്യമായ കാര്യങ്ങളും ചർച്ച ചെയ്തുകൊണ്ടിരുന്നു. പല പള്ളികളിലെയും ആഭ്യന്തരപ്രശ്നങ്ങൾ ചർച്ചചെയ്ത് പരിഹരിക്കുവാനും പുതിയ മെത്രാന്റെ സാന്നിദ്ധ്യം ആവശ്യമായി. അങ്ങനെയാണ് മാമ്മലശ്ശേരിപ്പള്ളി പ്രശ്നം തീരുവാൻ ഇടയായത്.

**തെക്കൻപള്ളികളിലൂടെ തലസ്ഥാനത്തേക്ക് ഒരു പര്യടനം**

പാത്രിയർക്കീസുബാവാ സ്താത്തിക്കോൻ കൊടുത്തയച്ചിരിക്കുന്ന പുതിയ മെത്രാനെ കാണാൻ തെക്കൻ പ്രദേശത്ത് പലർക്കും താല്പര്യം ഉണ്ടായിരുന്നു. രാജകീയവിളംബരത്തിന്റെ പിൻബലത്താൽ മാത്രം മലങ്കരമെത്രാനായി തുടരുകയും, സഭയ്ക്കും സമൂഹത്തിനും വേണ്ടി കാര്യമായിട്ടൊന്നും ചെയ്യാതിരിക്കയും ചെയ്ത പാലക്കുന്നത്തു മെത്രാപ്പോലീത്തായിലുള്ള താല്പര്യം പല പള്ളികൾക്കും കുറഞ്ഞുപോയിരുന്നു. ഏതൊരു കാലഘട്ടത്തിലും, സഭയെ മുഴുവനായി കണ്ട് ഉണർന്ന് പ്രവർത്തിക്കാതെ, തങ്ങളുടെ അധികാരം സഭയ്ക്ക് ഒരു ബാദ്ധ്യതയായി മാറ്റുകയും പിന്നോക്കം ഗമിപ്പിക്കയും ചെയ്യുന്ന നേതൃത്വത്തോട് പരസ്യമായി എതിർത്തില്ലെങ്കിലും താല്പര്യം കുറഞ്ഞുപോകും. മാർ ദീവന്നാസ്യോസ് തെക്കൻ പ്രദേശത്തെ പല പള്ളികളിലും കയറുകയും അവരുടെ സ്നേഹാദരവുകൾ നേടുകയും ചെയ്തു. തിരുവനന്തപുരത്തെത്തി ദിവാൻജിയെ കണ്ടു സംസാരിക്കുവാൻ നേരത്തെ സാഹചര്യം ഒരുക്കിയിരുന്നു. കുറെ പള്ളികളുടെ വകയായി, ഒരു ഹർജി ദിവാൻ മാധവരായർക്ക് കിട്ടിയതിന്റെ അടിസ്ഥാനത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസ് പിന്തുണയ്ക്കുന്ന മെത്രാനെ നേരിട്ടുകാണുവാൻ അദ്ദേഹം താല്പര്യം അറിയിച്ചിരുന്നു. ദിവാൻജിയുമായി വിശദമായ ഒരു ചർച്ച നടന്നതിൽ മാർ ദീവന്നാസ്യോസിന് സംതൃപ്തി തോന്നി. മാർ ദീവന്നാസ്യോസിന്റെ സ്താത്തിക്കോൻ ബ്രിട്ടീഷ് റസിഡന്റ് അംഗീകരിച്ചുകഴിഞ്ഞാൽ പാലക്കുന്നത്തു മെത്രാച്ചന് നിലവിലുള്ള രാജകീയ വിളംബരം, പുനർവിചിന്തനം ചെയ്യപ്പെട്ട് പിൻവലിക്കപ്പെടാൻ സാധ്യതയുള്ളതായി ദിവാൻജി അഭിപ്രായപ്പെടുകയും ചെയ്തു. അതുകൊണ്ട് മദ്രാസിൽ പോയി റസിഡന്റിന് തത്സംബന്ധമായി പരാതി കൊടുക്കുവാൻ പോവുകയും 1869 ഫെബ്രുവരി 3-ന് അതു നൽകുകയും ചെയ്തു.

**സെന്റ് തോമസ് അച്ചുകൂട സ്ഥാപനം, കേരളപതാക വാർത്താപത്രിക**

വിദ്യ വികസിക്കുന്നിടത്ത് മാധ്യമങ്ങൾക്ക് നിർണ്ണായകസ്ഥാനം ഉണ്ടെന്ന് നേരത്തേ മനസ്സിലാക്കിയ ആളാണ് മാർ ദീവന്നാസ്യോസ്. ഇതിനായി 'സെന്റ് തോമസ്' എന്നപേരിൽ മാർ ദീവന്നാസ്യോസ് (കൊ. വ. 1045-ൽ - ക്രി.വ. 1870) ഒരു പ്രസ്സ് കൊച്ചിയിൽ ഇയ്യപ്പന്റെ പാണ്ടികശാലയോടനുബന്ധിച്ച് ആരംഭിച്ചു. അവിടെനിന്ന് ആരാധനാസംബന്ധമായ ഗ്രന്ഥങ്ങൾ അച്ചടിച്ച് പ്രചരിപ്പിക്കുവാനും തുടങ്ങി. സഭാസംബന്ധമായും, സാമൂഹികമായ വിഷയങ്ങൾക്കും വാർത്തകൾക്കും ഒരു വാർത്താപത്രിക ഉണ്ടാകണമെന്ന മാർ ദീവന്നാസ്യോസിന്റെ ഉദ്ദേശ്യവും രണ്ടു വർഷത്തിനിടയിൽ സാധ്യമായി. 1048 ചിങ്ങം 1 മുതൽ മാസത്തിൽ രണ്ടു തവണയായി ഇറങ്ങിയ "കേരള പതാക' സെന്റ് തോമസ് പ്രസ്സിൽ അച്ചടിച്ചിറക്കി. മലയാളത്തിലെ ആദ്യത്തെ ഒരു പത്രപ്രസിദ്ധീകരണമായി ഇതിനെ കാണാമെങ്കിലും, അക്കാര്യം അംഗീകരിക്കാതെ പിൽക്കാലത്ത് ഇതേപേരിൽ ഇറങ്ങിയ "കേരള പതാക"യെയാണ് ചരിത്രം കൊട്ടിഘോഷിച്ചത്![20]

**കർമ്മനിരതനെങ്കിലും പരീക്ഷണങ്ങളുടെ നടുവിൽ**

മെത്രാനായി തിരിച്ചുവന്ന 1865 മുതൽ 1870 വരെയുള്ള അഞ്ചു വർഷം പല രീതിയിലും മാർ ദീവന്നാസ്യോസിന് കർമ്മനിരതമായ ഒരു കാലഘട്ടം ആയിരുന്നുവെങ്കിലും, അതേകാലഘട്ടം പരീക്ഷണങ്ങളുടെ തീച്ചൂളകൂടിയായിരുന്നു. ഇവിടെയാണ് മാർ ദീവന്നാസ്യോസിന്റെ മഹത്വം ദർശിക്കുന്നത്. പരീക്ഷണങ്ങൾ ഒരു വശത്തു നടന്നാലും, പുരോഗമനപരമായി ചെയ്യുവാനുള്ളത് ചെയ്തുകൊണ്ടിരിക്കാൻ അദ്ദേഹം ശ്രദ്ധിച്ചു. "മലകളിളകിലും മഹാജനാനാം മനമിളകാ" എന്നാണല്ലോ പൂർവ്വമതം. പ്രധാനമായി രണ്ട് പരീക്ഷണങ്ങളെയാണ് മാർ ദീവന്നാസ്യോസിന് നേരിടേണ്ടിവന്നത്. ഒന്ന്, തന്നെ ശുപാർശ ചെയ്ത് പാത്രിയർക്കീസിന്റെ അടുക്കൽ പറഞ്ഞയച്ച യൂയാക്കീം മാർ കൂറിലോസ് ഒളിഞ്ഞും തെളിഞ്ഞും എതിർക്കുവാൻ ശ്രമിച്ചു. രണ്ട്, മാർ ദീവന്നാസ്യോസിന്റെ രംഗപ്രവേശനത്തോടെ സടകുടഞ്ഞെഴുന്നേറ്റ സിംഹത്തെപ്പോലെ രാജകീയ വിളംബരത്തിന്റെ മറവിൽ പാലക്കുന്നത്തു മെത്രാച്ചൻ അധികാരവിനിയോഗത്തിന്റ പുതിയ അടവുകൾ പയറ്റുവാൻ തുടങ്ങി. യൂയാക്കീം മാർ കൂറിലോസ് എതിർപ്പു പ്രകടിപ്പിക്കുവാൻ രണ്ട് കാരണങ്ങളെങ്കിലും ഉണ്ടായിരുന്നു. ഒന്ന്, പുതിയ മെത്രാന്റെ ആഗമനത്തോടെ സ്വന്തം സ്ഥാനവും പ്രസക്തിയും ക്ഷയിക്കുമല്ലോ എന്ന ആശങ്ക. രണ്ട്, പുതിയ മെത്രാനെ വാഴിച്ച കാര്യത്തിന് പാത്രിയർക്കീസ് ബാവാ, മാർ കൂറിലോസിന് പ്രത്യേക എഴുത്തയയ്ക്കുകയോ അറിയിപ്പു നൽകുകയോ ചെയ്തിരുന്നില്ല എന്ന വസ്തുത. ഇതിന്റെ പശ്ചാത്തലത്തിൽ ഒരുപക്ഷേ, പുലിക്കോട്ടിൽ കത്തനാർക്ക് എതിരായി മാർ കൂറിലോസ് പാത്രിയർക്കീസിന്റെ അടുക്കൽ രഹസ്യത്തിൽ കത്തയച്ചത് ഫലപ്രാപ്തിയിലെത്താത്തതിന്റെയും കത്തിന്റെ വിവരം പുലിക്കോട്ടിൽ കത്തനാർ ഒരുപക്ഷേ അറിഞ്ഞതിന്റെയും ജാള്യതയാകാം എന്ന് അഭിപ്രായപ്പെടുന്നവരുണ്ട്. മറുവശത്ത് പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ സംബന്ധിച്ചിടത്തോളം ഭരണപരമായി 1865 മുതൽ 1876 വരെ സുവർണ്ണകാലമായിരുന്നു. 1869-ൽ മാർ ദീവന്നാസ്യോസ് മദ്രാസിൽ പോയി കൊടുത്ത പരാതിക്ക് നടപടി ഉണ്ടായില്ലെന്നു മാത്രമല്ല, വട്ടിപ്പണത്തിന്റെ മുപ്പത്തഞ്ചുവർഷത്തെ പലിശ 'മലങ്കരമെത്രാൻ' ട്രസ്റ്റി എന്ന നിലയിൽ 1869-ൽ മാർ അത്താനാസ്യോസ് വാങ്ങിക്കുകയും ചെയ്തു. 1868-ൽ തന്നെ മാത്യൂസ് അത്താനാസ്യോസ്, തന്റെ പിതൃസഹോദരൻ ഏബ്രഹാം മല്പാന്റെ പുത്രനെ തോമസ് അത്താനാസ്യോസ് എന്ന പേരിൽ തന്റെ പിൻഗാമിയായി വാഴിക്കുകയും ചെയ്തിരുന്നു. കോട്ടയം സെമിനാരി കേന്ദ്രീകരിച്ചായിരുന്നു പാലക്കുന്നത്തു മെത്രാന്മാരുടെ പ്രവർത്തനങ്ങൾ. സഭയെ തന്റെ കരവലയത്തിൽ ഒതുക്കുവാനും, കുറെക്കാലമായി സഭയ്ക്കുണ്ടായിരുന്ന മാന്ദ്യം തീർക്കുവാനും 1869-ൽ മാത്യൂസ് മാർ അത്താനാസ്യോസ് (തുലാം 9-ന്) ഒരു പള്ളിപ്രതിപുരുഷയോഗം കോട്ടയം സെമിനാരിയിൽ വിളിച്ചുകൂട്ടി നൂറോളം തീരുമാനങ്ങൾ എടുക്കുകയുണ്ടായി. അതിന്റെ തുടർച്ചപോലെ 1870 മിഥുനം 22-ന് തോമസ് അത്താനാസ്യോസിന്റെ അദ്ധ്യക്ഷതയിൽ വേറൊരു ആലോചനായോഗവും കൂടി ഇരുപതോളം തീരുമാനങ്ങൾ എടുത്തു. ഇതിലെല്ലാം പ്രധാനമായി പാലക്കുന്നത്തു മെത്രാച്ചന്റെ പ്രസാധന കല്പനയോടെ സമ്പൂർണ്ണ വേദപുസ്തക മലയാള പരിഭാഷ ഹെന്റി ബേക്കർ പ്രസിദ്ധീകരിച്ച് സൗജന്യമായി വിതരണം ചെയ്തു. ഇത്രയും ആയപ്പോൾ, മാർ ദീവന്നാസ്യോസിന് ചില കാര്യങ്ങൾ ബോദ്ധ്യമായി. തെക്കൻ പ്രദേശത്ത് തന്റെ പ്രവർത്തനങ്ങൾക്ക് ഒരു സ്ഥിരമായ കേന്ദ്രവും സെമിനാരിയും ഉണ്ടാകണം. കൂടാതെ മാർ കൂറിലോസുമായി ഒന്നിച്ചുനിന്ന്, പാത്രിയർക്കീസ് ബാവായെത്തന്നെ മലങ്കരയിൽ വരുത്തണം. ഈ കാര്യങ്ങൾ നടത്തുവാനായിരുന്നു തുടർന്ന് മാർ ദീവന്നാസ്യോസിന്റെ പ്രയത്നങ്ങൾ.

**യാക്കോബ് ദ്വിതീയൻ കാലം ചെയ്യുന്നു; പത്രോസ് തൃതീയൻ സ്ഥാനമേൽക്കുന്നു**

മലങ്കരയുമായി ഇടപെട്ടിട്ടുള്ള അന്ത്യോഖ്യാ പാത്രിയർക്കീസന്മാരിൽ, മലങ്കരയ്ക്ക് വളരെ സഹായകരമായി പ്രവർത്തിച്ച ഒരു പാത്രിയർക്കീ

സായിരുന്നു യാക്കോബ് ദ്വിതീയൻ. പുലിക്കോട്ടിൽ ജോസഫ് കത്തനാരോടും സംഘത്തോടും വളരെ സ്നേഹമായിട്ടും, മലങ്കര സഭാകാര്യത്തിൽ കാര്യങ്ങൾ മനസ്സിലാക്കി വളരെ സഹായകമായിട്ടും അദ്ദേഹം വർത്തിച്ചു. 1047 (1871) കുംഭം 11-ന് അദ്ദേഹം ഓമ്മീദ് പള്ളിയിൽ വച്ച് കാലം ചെയ്തു. പിൻഗാമിയെ തിരഞ്ഞെടുക്കുവാനുള്ള സുന്നഹദോസിൽ മത്സരിക്കുവാൻ ഉദ്ദേശിച്ചായിരിക്കണം, മാർ കൂറിലോസ് ശീമയ്ക്കു പോകുവാൻ ഒരുങ്ങുന്നുവെന്ന് പറഞ്ഞു കമ്പി അടിച്ചുവെങ്കിലും പോയില്ല. നാല്പതാം അടിയന്തിരം മാർ ദീവന്നാസ്യോസിന്റെ നേതൃത്വത്തിൽ കുന്നംകുളത്തു കേമമായി നടത്തി. സുറിയായുടെ പുനിക്കി എന്ന നഗരത്തിന്റെ മെത്രാനായിരുന്ന പത്രോസ് എന്നു നാമമുള്ള മെത്രാപ്പോലീത്തായെ തിരഞ്ഞെടുത്ത് പത്രോസ് തൃതീയൻ പാത്രിയർക്കീസായി വാഴിച്ചു. ഈ തെരഞ്ഞെടുപ്പും വാഴ്ചയും സംബന്ധിച്ച് 1048 കന്നി 16-ന് (1872) കേരളപതാകയിൽ വിശദമായ വാർത്തയും കൊടുത്തിരുന്നു.

### പരുമലയിൽ ഒരു ആസ്ഥാനം

ദീർഘകാലമായി മാർ ദീവന്നാസ്യോസിന്റെ മനസ്സിലെ ആഗ്രഹം തെക്കൻ പ്രദേശത്ത് സ്വതന്ത്രവും സ്വന്തവും ആയ ഒരു ആസ്ഥാനം ഉണ്ടാവുകയെന്നതായിരുന്നു. കോട്ടയം സെമിനാരിയിൽ മഹാപ്രതാപത്തോടെ പാലക്കുന്നത്ത് മെത്രാച്ചൻ മലങ്കരമെത്രാനായി, തെക്കുള്ള ഭൂരിപക്ഷം പള്ളികളുടെ ഭരണം നിർവ്വഹിച്ചുകൊണ്ടിരുന്നു. അങ്ങനെയിരിക്കുമ്പോഴാണ് പരുമല ദീപിൽ, നിരണം ഇടവകാംഗമായ അരികുപുറത്ത് കോരുതു മാത്തൻ തന്റെ വസ്തുവിൽ കുറെ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് സെമിനാരി വയ്ക്കാൻ കൊടുക്കാമെന്ന് സമ്മതിച്ചത്. മലയാളവർഷം 1047 കർക്കിടകം 13-ന് സ്ഥലത്തിന്റെ ആധാരം എഴുതുകയും 1048 ചിങ്ങം 16-ന് തിരുവല്ല രജിസ്ട്രാറാഫീസിൽ രജിസ്റ്റർ ചെയ്യുകയും ചെയ്തു. ഇവിടെയുണ്ടാക്കിയെടുത്ത ഒരു ചെറിയ കെട്ടിടത്തിൽ ("പുത്തൻ മുറി") താമസിച്ചുകൊണ്ട് മാർ ദീവന്നാസ്യോസ് വൈദികവിദ്യാർത്ഥികളെ പഠിപ്പിക്കുവാൻ തുടങ്ങി. അതിനടുത്തുതന്നെ അരികുപുറത്തു മാത്തൻ സ്ഥാപിച്ച ഒരു പള്ളിയും ഉണ്ടായിരുന്നു. വൈദിക വിദ്യാർത്ഥികൾ ''അഴിപ്പുര''യെന്ന ഒരു പഴയ കെട്ടിടത്തിലും താമസിച്ചു. അന്ന് അവിടെത്താമസിക്കുവാനും ശെമ്മാശ്ശന്മാരെ പരിശീലിപ്പിക്കാനും അനുയോജ്യനായ ഒരു സഹായിയെ, ഒരു റമ്പാനെ, അന്വേഷിക്കുവാനുള്ള ആവശ്യവും ബോധ്യപ്പെട്ടു.

### വെട്ടിക്കൽ ദയറായിൽ നിന്ന് ഒരു താരോദയം

മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിലെ പുരാതന കുടുംബങ്ങളിലൊന്നായ പള്ളത്തട്ട കുടുംബശാഖയായ ചാത്തുരുത്തിൽ മത്തായിയുടെയും മറിയത്തിന്റെയും മക്കളിൽ അഞ്ചാമൻ കൊച്ചയ്പോരയെന്ന ഗീവർഗ്ഗീസ്, വൈദികനും കോറെപ്പിസ്ക്കോപ്പായും ആയി ഒരുത്തമ സന്യാസി വൈദികനായി ദൈവത്തിന് സമർപ്പിച്ചു. പതിനാറു വയസ്സിൽ പൂർണ്ണ ശെമ്മാശനും വൈദികനും കോറെപ്പിസ്ക്കോപ്പായുമായ ഗീവർഗീസ് കശീശ ഏകാന്തമായ പ്രാർത്ഥനാ ജീവിതത്തിന്റെ മാധുര്യം അനുഭവിച്ചറിഞ്ഞതുകൊണ്ട്, വെട്ടിക്കൽ കുരിശുപള്ളിയിൽ താമസിച്ചുകൊണ്ട് വ്രതാനുഷ്ഠാനങ്ങളിൽ ഏർപ്പെട്ടു. മാർ ദീവന്നാസ്യോസിന്റെ സൂക്ഷ്മദൃഷ്ടിയിൽ ഗീവർഗീസ് കോറെപ്പിസ്ക്കോപ്പാ താമസംവിനാ "പരുമല തിരുമേനി" ആയിത്തീരുമെന്ന് തെളിഞ്ഞുവെന്നു തോന്നുന്നു. മുളന്തുരുത്തി ഇടവകപ്പൊതുയോഗത്തിന്റെ ശുപാർശയോടും, ചാത്തുരുത്തി കോറെപ്പിസ്ക്കോപ്പായുടെ മൗനസമ്മതത്തോടുംകൂടി ജോസഫ് ദീവന്നാസ്യോസ് അദ്ദേഹത്തെ 1872 ഏപ്രിൽ 7-ന് മുളന്തുരുത്തിയിൽ വച്ച് റമ്പാനാക്കി. ഗീവർഗീസ് റമ്പാൻ തുടർന്ന്, വെട്ടിക്കലിലെ ദയറാ വളർത്തിയെടുക്കുവാൻ എല്ലാവരുടെയും സഹകരണം അഭ്യർത്ഥിച്ചുകൊണ്ട് 1049 (1873) ധനു മാസത്തിൽ ഒരു എഴുത്ത് വടക്കുള്ള പള്ളികൾക്ക് അയച്ചു. ഒരുപക്ഷേ മാർ ദീവന്നാസ്യോസിന്റെ ശീമയാത്രയിൽ പുരാതന ദയറാകളിൽ ചിലതിൽ താമസിച്ചതിൽനിന്ന് മനസ്സിൽ പതിഞ്ഞ ദയറാസ്വപ്നം ഗീവർഗീസ് റമ്പാച്ചനോട് പങ്കുവച്ചുകാണും. ഗീവർഗീസ് റമ്പാച്ചന്റെ വേദജ്ഞാനവും, ആത്മീയ ഉൾക്കാഴ്ചകളും, ആത്മീയമേലധികാരികളോടുള്ള ഭക്തിയും ഒക്കെ മേല്പറഞ്ഞ എഴുത്തു വായിച്ചാൽ മനസ്സിലാകും.[21] മാർ ദീവന്നാസ്യോസിന്റെ ദർശനപ്രകാരം, ഗീവർഗീസ് റമ്പാന്റെ ശരിനിയോഗം പരുമലയിലേക്കായിരുന്നു.

### ചാത്തുരുത്തി റമ്പാനെ പരുമലയ്ക്ക് നിയോഗിക്കുന്നു

വെട്ടിക്കലെ അത്യാവശ്യ ജോലികൾ നിർവ്വഹിച്ച ഗീവർഗീസ് റമ്പാനെ, മാർ ദീവന്നാസ്യോസ് പരുമലയിലേക്ക് മല്പാനും മാനേജരും ആയിട്ട് നിയമിച്ചു. വെട്ടിക്കലെ ധ്യാനാന്തരീക്ഷത്തിൽ നിന്ന് പരുമലയിലേക്കുള്ള മാറ്റം ഗീവർഗീസ് റമ്പാനു സങ്കടകരമായിരുന്നു. എങ്കിലും, ഗുരുതുല്യം താൻ ബഹുമാനിക്കുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ അനുസരിക്കുന്നതിൽ പ്രത്യേക ആനന്ദം കണ്ടു. പരുമലയിലെ "അഴിപ്പുര"യോടു ചേർന്ന, "പുത്തൻമുറി"യിൽ താമസിച്ചുകൊണ്ട് മാർ ദീവന്നാസ്യോസും ഗീവർഗീസ് റമ്പാനും ശിഷ്യരെ പഠിപ്പിക്കുവാൻ തുടങ്ങി. ഗുരുഭൂതന്മാരായ, സ്വന്തം കൊച്ചപ്പൻ ഗീവർഗീസ് മല്പാനിൽനിന്നും, പാമ്പാക്കുട ഗീവർഗ്ഗീസ് മല്പാനിൽനിന്നും, യൂയാക്കീം മാർ കൂറിലോസിൽ നിന്നും കണ്ടുംകേട്ടും പഠിച്ചത് സ്വശിഷ്യരെ പഠിപ്പിച്ചുകൊണ്ടിരുന്ന ഗീവർഗീസ് റമ്പാനെക്കുറിച്ച് മാർ ദീവന്നാസ്യോസിന് വലിയ മതിപ്പു തോന്നി.

### പാത്രിയർക്കീസിനെ മലങ്കരയ്ക്ക് ക്ഷണിക്കാൻ പള്ളി പ്രതിപുരുഷയോഗ തീരുമാനം[22]

പരുമലയിൽ ഒരാസ്ഥാനവും സെമിനാരിയും ഉണ്ടായതോടെ തെക്കൻ പ്രദേശത്തും ഒരു ചലനമുണ്ടാക്കാൻ മാർ ദീവന്നാസ്യോസിനു കഴിഞ്ഞു. പരുമലയിലേക്ക് യൂയാക്കീം മാർ കൂറിലോസിനെ ക്ഷണിച്ചുകൊണ്ടുവരുവാനും, അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ ഒരു മലങ്കര ഇടവക പ്രതിനിധിയോഗം കൂട്ടുവാനും മാർ ദീവന്നാസ്യോസും ചാത്തുരുത്തി റമ്പാനും കൂടി ക്രമീകരണങ്ങൾ ചെയ്തു. ഇതിനോടകം മാർ അത്താനാസ്യോസിനെ ശപിച്ചും മുടക്കിയുമുള്ള പുതിയ പാത്രിയർക്കീസിന്റെ കല്പന മലങ്കരയിൽ എത്തി. മാർ ദീവന്നാസ്യോസിന്റെ ക്ഷണപ്രകാരം, 1049 (1873) ചിങ്ങം 27-ന് മലങ്കര ഇടവകജനങ്ങളുടെ ഒരു യോഗം പരുമലയിൽ കൂടുകയും, യൂയാക്കീം മാർ കൂറിലോസ് അദ്ധ്യക്ഷത വഹിക്കുകയും പാത്രിയർക്കീസിന്റെ കല്പന വായിക്കയും ചെയ്തു. സഭയുടെ അവസ്ഥയെക്കുറിച്ചും, നവീകരണ കുത്തൊഴുക്കിൽ നിന്ന് അതിനെ രക്ഷിക്കാൻ അടിയന്തിരനടപടികൾ ഐക്യമത്യത്തോടെ എടുക്കേണ്ടതിനെക്കുറിച്ചും മാർ ദീവന്നാസ്യോസ് വിശദീകരിച്ചത് കൂട്ടത്തിന് ഒക്കെയും ബോദ്ധ്യമായി. പരിശുദ്ധ പത്രോസ് തൃതീയൻ പാത്രിയർക്കീസ് തന്നെ എഴുന്നെള്ളി ബ്രിട്ടീഷ് അധികാരികളെയും നാട്ടുഭരണക്കാരെയും കണ്ട് തന്റെ പിന്തുണ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനില്ല എന്ന് വ്യക്തമായിപ്പറഞ്ഞാൽ കാര്യങ്ങൾ ഭേദപ്പെടും എന്ന് എല്ലാവരും തീരുമാനിക്കയും, ആയതിന് അപേക്ഷ തയ്യാറാക്കി അയയ്ക്കുവാൻ മെത്രാന്മാരോട് യോഗം ആവശ്യപ്പെടുകയും ചെയ്തു. എഴുത്തുകുത്തിന്റെ പ്രധാന ചുമതല ഗീവർഗീസ് റമ്പാൻ നിർവ്വഹിക്കയും ചെയ്തു. രോഗലക്ഷണങ്ങളുണ്ടായിരുന്ന യൂയാക്കീം മാർ കൂറിലോസ് കൂടുതൽ ക്ഷീണിതനാവുകയും മുളന്തുരുത്തി പള്ളിയിൽ വച്ച് 1050 (1874) ചിങ്ങം 20-ന് കാലം ചെയ്ത് മുളന്തുരുത്തിയിൽ കബറടക്കപ്പെടുകയും ചെയ്തു. കബറടക്ക ശുശ്രൂഷയ്ക്കും, നാല്പതാം അടിയന്തിരത്തിനും മാർ ദീവന്നാസ്യോസ് മുഖ്യകാർമ്മികത്വം വഹിച്ചു.

### പാത്രിയർക്കീസ് മലങ്കരയ്ക്ക് എഴുന്നെള്ളുന്നു

പ. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ സ്ഥാനമേൽക്കുമ്പോൾ തന്നെ മലങ്കരയിലെ സഭയുടെ അവസ്ഥയെക്കുറിച്ച് അറിഞ്ഞിരുന്നു. പ. ഏലിയാസ് ദ്വിതീയൻ ബാവായിൽ നിന്ന് മെത്രാൻസ്ഥാനം പ്രാപിച്ചുപോയ മാത്യൂസ് മാർ അത്താനാസ്യോസിന്റെ നവീകരണത്തിലേക്കുള്ള വ്യതിചലനം അദ്ദേഹത്തെ ദുഃഖിപ്പിച്ചു. സ്ഥാനം പ്രാപിച്ചുകഴിഞ്ഞ് 1048 മീനം 11-നും 18-നും മലങ്കരയ്ക്ക് അയച്ച കല്പനകൾ[23] സഭ മുഴുവൻ ഒരു പുതിയ കാറ്റു വീശുവാൻ പ്രാപ്തമാക്കി. പ്രസ്തുത കല്പനയിൽ വളരെ വ്യക്തമായും, മാർ അത്താനാസ്യോസിനെ ''ശപിച്ചു തള്ളിയിരിക്കുന്നു'' എന്നും ''അവൻ ദൈവത്താൽ ശപിക്കപ്പെട്ടവനാകുന്നു" എന്നും അദ്ദേഹം മെത്രാൻസ്ഥാനം കൊടുത്തവരെയും ശപിച്ചിരിക്കുന്നു എന്നും എഴുതിയിരുന്നു. ഈ പശ്ചാത്തലത്തിലാണ്, മലങ്കരയിൽനിന്നുള്ള കത്ത് പാത്രിയർക്കീസിന് അയച്ചത്. ഒരുപക്ഷേ ആ കത്ത് കിട്ടുന്നതിനും മുമ്പുതന്നെ പാത്രിയർക്കീസ് കുസ്തന്തീനോപ്പോലീസിൽ തുർക്കി സുൽത്താന്റെ അടുത്തെത്തി ആവശ്യമായ സാക്ഷ്യപത്രത്തോടെ ഇംഗ്ലണ്ടിൽ എത്തുകയും, അവിടെ മലങ്കരയിൽ നിന്നുള്ള അപേക്ഷകളും മറ്റും എത്താൻ കാത്തിരിക്കയും ചെയ്തുവെന്നു വേണം കരുതാൻ. പാത്രിയർക്കീസ് ഇംഗ്ലണ്ടിൽ എത്തിയ വിവരം കമ്പി മുഖേന മാർ ദീവന്നാസ്യോസിനെ അറിയിക്കയും, കമ്പിയിൽ സൂചിപ്പിച്ചപ്രകാരം ചെലവുകൾക്ക് 500 പവൻ പിരിച്ചയയ്ക്കുകയും ചെയ്തു. ഇംഗ്ലണ്ടിലെ പത്രങ്ങളും, പാത്രിയർക്കീസിന്റെ സന്ദർശനത്തെക്കുറിച്ച് വളരെ പ്രാധാന്യത്തോടെ ചിത്രങ്ങളും വാർത്തകളും കൊടുക്കുകയുണ്ടായി. മലങ്കരയിൽ നിന്ന് യാത്രച്ചിലവും ക്ഷണക്കത്തും കിട്ടിയതനുസരിച്ച് കൊ. വ. 1050

(1875) ഇടവത്തിൽ പാത്രിയർക്കീസ് മലങ്കര എത്തി. ലണ്ടനിൽ വിക്ടോറിയാ രാജ്ഞിയെയും മറ്റും കണ്ട് മലങ്കരസഭയുടെ കാര്യത്തിലുള്ള ബ്രിട്ടീഷ് അധികാരികളുടെ സമീപനത്തിൽ വ്യക്തമായ നയമാറ്റം ഉറപ്പുവരുത്തുന്ന കരുക്കൾ നീക്കുന്നതിൽ അദ്ദേഹം വിജയിക്കുകയും ചെയ്തിരുന്നു. മാർ ദീവന്നാസ്യോസും, ചാത്തുരുത്തി ഗീവർഗീസ് റമ്പാനും, അത്മായപ്രമുഖരും, പള്ളികളും ചേർന്ന് പാത്രിയർക്കീസിന്റെ മലങ്കരസന്ദർശനം മഹാസംഭവമാക്കി.

**പാലക്കുന്നത്തു മെത്രാച്ചനു നൽകിയിരുന്ന തിരുവെഴുത്തു വിളംബരം തിരുവിതാംകൂർ രാജാവ് ദുർബ്ബലപ്പെടുത്തുന്നു**

മലങ്കരയിലെത്തിയ പാത്രിയർക്കീസിന് എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കുവാനും, സഹയാത്ര ചെയ്യുവാനും മാർ ദീവന്നാസ്യോസും ഗീവർഗീസ് റമ്പാനും, എപ്പോഴും സന്നദ്ധരായിരുന്നു. ബോംബെയിൽ നിന്ന് മലങ്കരയിലേക്ക് എത്തുന്നതിനു മുമ്പുതന്നെ, ഊട്ടിയിൽ പോയി, മദ്രാസ് ഗവർണർ റോബിൻസൺ സായിപ്പിനെ കാണുകയുണ്ടായി. കൊച്ചിയിലെത്തിക്കഴിഞ്ഞ്, തിരുവിതാംകൂർ മഹാരാജാവ് ആയില്യം തിരുനാളിനെയും വിശാഖം തിരുനാൾ ഇളയരാജാവിനെയും സന്ദർശിച്ചപ്പോൾ മാർ ദീവന്നാസ്യോസ്, പാത്രിയർക്കീസ് പിന്തുണയ്ക്കുന്ന മെത്രാൻ എന്നനിലയിൽ കൂടെയുണ്ടായിരുന്നു. മലങ്കരയിലെ വിവിധ പള്ളികൾ സന്ദർശിക്കയും സഭയ്ക്ക് ആവശ്യമുള്ള സംഗതികൾ എന്തെന്ന് നിർണ്ണയിച്ച് നടപടികൾ എടുക്കയും ചെയ്തുകൊണ്ടിരുന്നു. അതിന്റെയിടയിൽ പാത്രിയർക്കീസിന്റെ സന്ദർശനത്തിന്റെ സുപ്രധാന വിജയമായിട്ട് തിരുവിതാംകൂർ രാജാവ് 1051 കുംഭം 23-ന് ഒരു വിളംബരം പ്രസിദ്ധം ചെയ്തു. അതിൻപ്രകാരം, പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസിന് 1027-ൽ ലഭിച്ച വിളംബര പ്രകാരമുള്ള അവകാശങ്ങൾ തുടർന്ന് നിലനിൽക്കുന്നതല്ല എന്നു വ്യക്തമായി. പള്ളിസംബന്ധമായ അവകാശങ്ങൾക്ക് സാധാരണ കോടതികളിൽകൂടി നിവൃത്തി വരുത്തിക്കൊള്ളണം എന്ന് വിളംബരത്തിൽ[24] വ്യക്തമായി. ഈ വിളംബരം, യഥാർത്ഥത്തിൽ മാർ ദീവന്നാസ്യോസിന്റെ മലങ്കരദർശനത്തിൽ സഭയ്ക്ക് അനിവാര്യമായ ഒരു ആവശ്യമായിരുന്നു. അത് സാധ്യമാക്കിയതിന്റെ പിന്നിൽ ദീവന്നാസ്യോസിന്റെ പ്രാർത്ഥനയും, പ്രവർത്തനവും സുവ്യക്തമായിരുന്നു.

**മുളന്തുരുത്തി സുന്നഹദോസ്: നേട്ടംകൊയ്ത സൂത്രധാരൻ**

രാജകീയ വിളംബരത്തിന്റെ പിൻബലം നഷ്ടപ്പെട്ട പാലക്കുന്നത്തു മെത്രാച്ചന്റെ കൂടെ നിൽക്കാൻ നിയമപരമായ ബാധ്യത ഇല്ലെന്ന് തെക്കൻ പള്ളികൾക്ക് പലതിനും ബോധ്യമായി. ഈ സന്ദർഭത്തിൽ അവരുടെ വ്യക്തമായ നിലപാട് മാറ്റുരയ്ക്കാൻ മാർ ദീവന്നാസ്യോസിന് ഒരവസരം ലഭിച്ചത്, മുളന്തുരുത്തിയിൽ കൂടിയ "സുന്നഹദോസ്" യോഗത്തിലാണ്. സുന്നഹദോസ് പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ 1051 (1876) മിഥുനം 15-ാം തീയതി ആരംഭിച്ചു. സമ്മേളനം നാലു ദിവസം നീണ്ടുനിന്നു. അന്ന് മലങ്കരയിൽ ആകെ 150-തോളം പള്ളികൾ ഉണ്ടായിരുന്നതിൽ 103 പള്ളികളാണ് സുന്നഹദോസിൽ ഔദ്യോഗികമായി സംബന്ധിച്ചത്. അതോടെ മലങ്കരയിലെ ഭൂരിപക്ഷം പള്ളികളും മാർ ദീവന്നാസ്യോസിന് ഒപ്പമാണ് എന്ന് വ്യക്തമായി. സുന്നഹദോസ് നിശ്ചയങ്ങൾക്കും ഹാജറിനും ആദ്യത്തെ ഒപ്പിട്ടത് ജോസഫ് മാർ ദീവന്നാസ്യോസായിരുന്നു. സുന്നഹദോസിന്റെ ഏറ്റവും പ്രധാന തീരുമാനങ്ങളിൽ രണ്ടെണ്ണം പ്രത്യേകം ശ്രദ്ധേയമാണ്. ഒന്ന്, "ജാതി മുഴുവൻ കൂടിയ ഒരു സമൂഹം" ആയിട്ട് "സുറിയാനി ക്രിസ്ത്യാനി അസ്സോസിയേഷൻ" രൂപവൽക്കരിക്കുക. കേരളത്തിന്റെ ചരിത്രത്തിൽ ആദ്യമായുണ്ടാകുന്ന സമുദായ സംഘടനയാണിത് എന്നത് പ്രത്യേകം ശ്രദ്ധേയമാണ്. രണ്ട്, സമുദായത്തിന്റെ നടത്തിപ്പിന് ഒരു "പ്രധാന കമ്മിറ്റി" ഉണ്ടായിരിക്കയും, ആ കമ്മിറ്റിക്ക് അദ്ധ്യക്ഷൻ മലങ്കരയുടെ മെത്രാനായ ജോസഫ് മാർ ദീവന്നാസ്യോസ് ആയിരിക്കയും ചെയ്യുക. ഈ രണ്ടാമത്തെ തീരുമാനത്തിന്റെ പ്രത്യേക പ്രാധാന്യം, മലങ്കരയുടെ മുഴുവൻ പ്രതിനിധിയോഗത്താൽ മലങ്കരമെത്രാനും, ഭരിക്കുന്ന കമ്മിറ്റിയുടെ അദ്ധ്യക്ഷനുമായി മാർ ദീവന്നാസ്യോസ് സ്ഥിരീകരിക്കപ്പെട്ടുവെന്നതാണ്.[25]

**പാത്രിയർക്കീസിന്റെ അധികാര പ്രമത്തതയ്ക്കു മുന്നിൽ സൗമ്യമായി ബുദ്ധിപൂർവ്വം**

നിർണ്ണായകഘട്ടത്തിൽ സഭയെ സഹായിക്കുവാൻ ശ്രമിക്കുകയും, അതു വിജയകരമായി നിർവ്വഹിക്കുകയും ചെയ്ത പത്രോസ് തൃതീയൻ പാത്രിയർക്കീസ് കൃതജ്ഞത അർഹിക്കുന്നു. പക്ഷേ, ആ കൃതജ്ഞതയുടെ ശോഭയ്ക്ക് അധികാരവിലപേശലിന്റെ മൂടൽമഞ്ഞ് മറയായോ എന്ന് സംശയം. മുളന്തുരുത്തി സുന്നഹദോസിന്റെ ആരംഭം മുതൽ, പള്ളികൾ ഉടമ്പടികൾ എഴുതിക്കൊടുക്കണം എന്ന പാത്രിയർക്കീസിന്റെ ആവശ്യം, പ്രതിനിധികളുടെ മനസ്സിൽ വേദനയുളവാക്കി. ഉദ്ദേശിച്ച പ്രതികരണം കാണാത്തതിൽ അസ്വസ്ഥനായ പാത്രിയർക്കീസ്, മാർ ദീവന്നാസ്യോസിനോടു തന്നെ ഉടമ്പടി ആവശ്യപ്പെട്ടു. സഭയ്ക്കുവേണ്ടി സഭയുടെ മെത്രാൻ എന്ന നിലയിൽ അപ്രകാരം ഉടമ്പടി കൊടുക്കാതിരിക്കാനുള്ള ബുദ്ധിയും, പാത്രിയർക്കീസിനെ ആദരവോടെ കരുതാനുള്ള ഗുരുത്വവും ഒന്നിച്ചു കൈകാര്യം ചെയ്യുന്നതിൽ മാർ ദീവന്നാസ്യോസ് വിജയിച്ചു. പാത്രിയർക്കീസ് മലങ്കര അസോസ്സിയേഷൻ പിരിച്ചുവിട്ടും, മാർ ദീവന്നാസ്യോസിന് വിലക്കു കല്പിച്ചും കല്പനയിറക്കുകയും ചെയ്തിട്ടും, ശാന്തനായി, പ്രസന്നവദനനായി, ക്ഷമയോടെ എല്ലാം അദ്ദേഹം സഹിച്ചു. പാത്രിയർക്കീസിനുവേണ്ടി പാവകളിക്കാൻ എന്ന ഉദ്ദേശ്യത്തോടെ ആറു മെത്രാന്മാരെ തന്നോടുപോലും അഭിപ്രായം ചോദിക്കാതെ പാത്രിയർക്കീസ് വാഴിച്ചപ്പോഴും അവർക്കും അവരോടൊപ്പം തനിക്കും ഭദ്രാസനം തിരിച്ചപ്പോഴും മാർ ദീവന്നാസ്യോസ് മൗനമായിരുന്നു. അവരെയും പിന്നീട് സഭയ്ക്കായി മുതൽക്കൂട്ടി.

**ആറു പുതിയ മെത്രാന്മാർ അവർക്ക് ഒരേ ഒരു നേതാവ്, ഒരേയൊരു അനുരഞ്ജകൻ**

പാത്രിയർക്കീസ് പുതിയ മെത്രാന്മാരെ മൂന്നു ബാച്ചുകളായിട്ടാണ് വാഴിച്ചത്. കടവിൽ പൗലൂസ് മാർ അത്താനാസ്യോസ്, കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് എന്നിവരെ 1876 ഡിസംബർ 3-ന് വടക്കൻപറവൂർ പള്ളിയിൽ വച്ചും, അതേപള്ളിയിൽ വച്ച് അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ്, ചാത്തുരുത്തി ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്നിവരെ 1876 ഡിസംബർ 10-നും, കരവട്ട് ശെമവൂൻ മാർ ദീവന്നാസ്യോസ്, മുറിമറ്റത്ത് പൗലൂസ് മാർ ഈവാനിയോസ് എന്നിവരെ 1877 മെയ് 17-ന് കുന്നംകുളം ചിറളയം ലാസർ പള്ളിയിൽ വച്ചും, പാത്രിയർക്കീസ് വാഴിച്ചു. യഥാക്രമം അവർക്ക് കോട്ടയം, തുമ്പമൺ, അങ്കമാലി, നിരണം, കൊച്ചി, കണ്ടനാട് എന്നീ ഭദ്രാസനങ്ങളായി തിരിച്ചു നൽകുകയും അവരോട് ചേർന്ന് പൊതുവിന്റെ അദ്ധ്യക്ഷനായി അംഗീകരിക്കപ്പെട്ടിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന് കൊല്ലം ഭദ്രാസന ചുമതലയും നൽകിയപ്പോൾ, പാത്രിയർക്കീസിന്റെ മനസ്സിൽ ചില കണക്കുകൂട്ടലുകൾ ഉണ്ടായിരുന്നു. എന്നാൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ വ്യക്തിപ്രഭാവവും സമീപനവും അവരുടെയിടയിൽ ഒരേയൊരു നേതാവേ ഉള്ളൂവെന്ന് തെളിയിക്കുന്നതായിരുന്നു. തമ്മിലടിക്കുവാൻ സാധ്യതകൾ ഉണ്ടാകാമായിരുന്ന സാഹചര്യത്തെ സഭയുടെ കെട്ടുപണിക്കായി അനുരഞ്ജിപ്പിക്കുവാൻ അവർക്കിടയിൽ ഒരു 'കൊച്ചുതിരുമേനി' അതേ ചാത്തുരുത്തിൽ ഗീവർഗീസ് റമ്പാനായിരുന്ന ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്ന ഒരേയൊരു അനുരഞ്ജകനും തെളിഞ്ഞുവന്നു. നേതൃത്വം നേടുന്നതല്ല, തെളിയുന്നതാണ്.

**സഭാ നേതൃത്വത്തിൽ പുതിയ കാലഘട്ടം - 'തേജസ്' തെളിയുന്നു**

1877 മാർ ദീവന്നാസ്യോസിനു പുതിയ കാലഘട്ടത്തിലേക്കുള്ള പ്രവേശന വർഷമായിരുന്നുവെന്നു തോന്നുന്നു. 1877 ജനുവരി 27 മുതൽ 30 വരെ, വെളിയനാട്ടു പള്ളിയിൽ വച്ച് പത്രോസ് പാത്രിയർക്കീസ്, തെക്കൻ പ്രദേശത്തുള്ള പള്ളിക്കാരെ വിളിച്ച് യോഗം കൂട്ടി. പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനെ മുടക്കിയെന്നും, അദ്ദേഹത്തിന്റെ കൂടെ മേലാൽ ചേരരുതെന്നും ഉപദേശിക്കയും തത്സംബന്ധമായ തീരുമാനങ്ങൾ എടുപ്പിക്കയും ചെയ്തു. ഇത് 'വെളിയനാട് സുന്നഹദോസ്' എന്ന് ചരിത്രത്തിൽ അറിയപ്പെടുന്നു. ഇതോടെ പാലക്കുന്നത്തു മെത്രാച്ചന്റെ ശക്തിയും, സ്വാധീനവും ഏതാണ്ട് അസ്തമിച്ചു. പാത്രിയർക്കീസ് ചിറളയത്തെ മെത്രാൻ വാഴ്ചയും കൂടി കഴിഞ്ഞ് തിരിച്ചുപോയി. പാത്രിയർക്കീസിനെ മാന്യമായി സമ്മാനങ്ങളോടും ആദരവോടും കൂടി യാത്ര അയയ്ക്കുവാനും, പാത്രിയർക്കീസിന്റെ മനസ്സു സന്തോഷിച്ച് തന്നെക്കുറിച്ച് നല്ലത് സാക്ഷ്യപ്പെടുത്തി കല്പന ഇറക്കിക്കുവാനും മാർ ദീവന്നാസ്യോസ് ശ്രമിക്കയും അത് ശുഭകരമായി പരിണമിക്കയും ചെയ്തിരുന്നു. പുതിയ മെത്രാന്മാർ എല്ലാവരും ''കൊച്ചുതിരുമേനി''യായ മാർ ഗ്രീഗോറിയോസിന്റെ ഉത്സാഹത്തിലും, വലിയ തിരുമേനിയായ മാർ ദീവന്നാസ്യോസിന്റെ പ്രോത്സാഹനങ്ങളിലും വെട്ടിക്കൽ ദയറായിൽ താമസിച്ചുകൊണ്ട് ഉപവസിച്ചു പ്രാർത്ഥിക്കുവാനും സഭയെക്കുറിച്ച് ഒന്നിച്ചു ചിന്തിക്കുവാനും അങ്ങോട്ടേയ്ക്ക് നീങ്ങി. 1877 ജൂലൈ 16-ന് പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്ത്, തോമസ് അത്താനാസ്യോസ് കോട്ടയം സെമിനാരിയിൽ

താമസിച്ചുകൊണ്ട് ഭരണം ഏറ്റെടുത്തു. പാത്രിയർക്കീസിന്റെ പിന്തുണയില്ലാതെയും, സമുദായം തെരഞ്ഞെടുക്കാതെയും, രാജകീയവിളംബരം ഇല്ലാതെയും, എല്ലാറ്റിലും ഉപരിയായി പാത്രിയർക്കീസിന്റെ വിലക്കുള്ളയാളുമായ തോമസ് അത്താനാസ്യോസിന്റെ സ്ഥാനസാധുത തികച്ചും ദുർബലമായിരുന്നു. ഇത്തരുണത്തിൽ, സിവിൽ വ്യവഹാരത്തിൽ കൂടിയാണെങ്കിലും സഭയുടെ വ്യവസ്ഥാപിതവും പൗരാണികവുമായ സംവിധാനം ഉറപ്പാക്കുവാൻ പുതിയ മെത്രാന്മാരും, ഇടവകകളും, ജനനേതാക്കന്മാരും ഒന്നിച്ച് മാർ ദീവന്നാസ്യോസിന്റെ പിന്നിൽ അണിനിരന്നു. 1877 കന്നി 27-ാം തീയതി പുതിയ മെത്രാന്മാർ സംയുക്തമായി സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കമ്മിറ്റിക്ക് ഇപ്രകാരം എഴുതി:

"നമ്മുടെ പൊതുസ്ഥലമാകുന്ന കോട്ടയത്ത് സിമ്മനാരിയും അതിൽ ഉൾപ്പെട്ട വസ്തുക്കളും വട്ടിപ്പണം മുതലായതും കൈവശം വരുത്തേണ്ടതിന് വേണ്ടിവരുന്ന സകല വ്യവഹാരങ്ങളും നിങ്ങൾ കമ്മിറ്റിക്കാർ ചെയ്തു കൈവശപ്പെടുത്തേണ്ടതിനും നമ്മുടെ വിശുദ്ധ പിതാവായ മോറാൻ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ബാവായുടെ അനുവാദപ്രകാരം അതുകൾകൊണ്ട് പൊതുവിൽ പഠിത്തം അച്ചടി മുതലായതു നിങ്ങൾ നടത്തുന്നതിനും ഞങ്ങൾ സമ്മതിച്ച് താഴെപ്പറയുന്ന സാക്ഷികളുടെ മുമ്പാകെ ഒപ്പിട്ടിരിക്കുന്നു."[26]

മേല്പ്രകാരം അസോസിയേഷൻ കമ്മിറ്റിക്ക് ചുമതല ഏല്പിച്ചപ്പോൾ, സ്വാഭാവികമായും അതിന്റെ പ്രസിഡന്റായ മാർ ദീവന്നാസ്യോസിന്റെ മേൽ ചുമതലകൾ നിക്ഷിപ്തമായി. അതനുസരിച്ച് 1053 (1878) കുംഭം 6-ാം തീയതി പരുമലയിൽ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ കൂടി യുക്തമായ തീരുമാനങ്ങളും എടുത്തു. ഗ്രഹണം കഴിഞ്ഞ സൂര്യനെപ്പോലെ, മാർ ദീവന്നാസ്യോസ് അഞ്ചാമൻ, 'തേജസി'ന്റെ പുതിയ അദ്ധ്യായത്തിലേക്ക് പ്രവേശിച്ചു. അതിന്റെ തുടർനടപടിയായി, 1054 (1879) കുംഭ മാസം 22-ാം തീയതി, കോട്ടയം സെമിനാരി അനധികൃതമായി കൈവശത്തിൽ വച്ചിരിക്കുന്ന തോമസ് അത്താനാസ്യോസ് മുതൽപേരെ പ്രതിയാക്കി ജോസഫ് മാർ ദീവന്നാസ്യോസ് വാദിയായി ആലപ്പുഴ ജില്ലാ കോടതിയിൽ സിവിൽ വ്യവഹാരം ആരംഭിച്ചു.[27] തുടർന്നു നടന്ന കേസ്സിനെ "സെമിനാരി കേസ്" എന്ന് വിശേഷിപ്പിക്കുന്നു. ഈ കേസ്സിൽ പരുമല കൊച്ചുതിരുമേനിയുടെ സാക്ഷിമൊഴി[28] നിർണ്ണായകമായിരുന്നു. തുടർന്നു നടന്ന ജില്ലാകോടതി വിധി (1059 - 1884 - മിഥുനം 16), ഹൈക്കോടതിവിധി (1061 - 1885 - തുലാം 29) എന്നിവ മാർ ദീവന്നാസ്യോസിന് പൂർണ്ണമായും അനുകൂലമായിരുന്നു. അനുകൂലമായ വിധിയെത്തുടർന്ന് സെമിനാരി നടത്തിയെടുത്ത് കൈവശത്തിലാക്കുവാൻ നൽകിയ ഹർജിയും അനുകൂലമായി വിധിച്ചതിനാൽ 1886 കർക്കിടകം 3-ന് മാർ ദീവന്നാസ്യോസ് മലങ്കരയുടെ മഹാമെത്രാനായി സെമിനാരിയിൽ, മലങ്കരമെത്രാന്റെ ഔദ്യോഗിക ആസ്ഥാനത്ത് സിംഹാസന സ്ഥനായി.

### സഭയുടെ ബഹുമുഖ പുരോഗതിയുടെ ആദ്യഘട്ടം

1878 മുതൽ 1892 വരെ മാർ ദീവന്നാസ്യോസിന്റെ തേജസ്ക്കരമായ സഭാ പ്രവർത്തനത്തിന്റെ 'ശുക്രദശ' എന്ന് വിശേഷിപ്പിക്കാവുന്ന കാലഘട്ടമാണ്. സഭയിൽ, പള്ളികളോട് ചേർന്ന് പള്ളിക്കൂടങ്ങൾ ആരംഭിക്കുവാനും, പുതിയ പള്ളികൾ സ്ഥാപിക്കുവാനും, സഭയ്ക്കു ബാഹ്യകേരള വികസനം ഉണ്ടാകുവാനും, സുറിയാനിക്കാരായ ക്രിസ്ത്യാനികൾക്ക് പൊതുവായി ജാത്യൈക്യസംഘം തുടങ്ങുവാനും, പള്ളികളിൽ ചിലതിനെയൊക്കെ നവീകരണ സമ്പ്രദായത്തിൽ നിന്ന് കേസ്സു നടത്തി വീണ്ടെടുക്കുവാനും സഭയ്ക്കു പൊതുവായി 'ഇടവകപ്പത്രിക' എന്ന പ്രസിദ്ധീകരണം ആരംഭിക്കുവാനും, ഇങ്ങനെ അനേക കാര്യങ്ങളിൽ കർമ്മനിരതനാകുന്ന മലങ്കര മെത്രാപ്പോലീത്തായെയാണ് പിന്നീട് കാണുന്നത്. പരുമല സിമ്മനാരിപ്പള്ളി ഉൾപ്പെടെ കരുവാറ്റാ, കാട്ടൂർ, അയിരൂർ, പുത്തൻകാവ്, ഓണക്കൂർ, ചേലാട്, കണ്യാട്ടുനിരപ്പ്, മഴുവന്നൂർ, നെല്ലിക്കൽ, മാറാട്ടിൽ, കുണ്ടറ, കൊടശ്ശനാട്, വേങ്ങൂർ, മഞ്ഞപ്ര, അല്ലപ്രാ, തിരുവാങ്കുളം, ചാലിശ്ശേരി മുതലായ ഇടങ്ങളിൽ പുതിയ പള്ളികളും പലതിനോടും ചേർന്ന് മലയാളം പള്ളിക്കൂടങ്ങളും സ്ഥാപിതമായി. പള്ളിക്കര പോലെയുള്ള ചില പള്ളികൾ മാർ ദീവന്നാസ്യോസിന് നേരത്തെ നൽകിയിരുന്ന ഉടമ്പടിയെ ധിക്കരിച്ച് അവകാശം സ്ഥാപിക്കാൻ മാത്യൂസ് മാർ അത്താനാസ്യോസ് ശ്രമിച്ചത് പരാജയപ്പെടുകയും ചെയ്തിരുന്നു. ഈയവസരത്തിൽ തന്നെയാണ് സുറിയാനി കത്തോലിക്കരുടെ പ്രമുഖ വൈദികൻ നിധീരിക്കൽ മാണിക്കത്തനാരും ആയിച്ചേർന്ന് 1880-നോട് അടുത്ത് നസ്രാണി ജാത്യൈക്യസംഘം (Syrian National Society)[29] സ്ഥാപിച്ചതും അതിന്റെ ആഭിമുഖ്യത്തിലുള്ള നിരവധി സാമൂഹ്യ പ്രവർത്തനങ്ങൾക്ക് രൂപരേഖയുണ്ടാക്കിയതും. പക്ഷേ, കത്തോലിക്കാ വൈദിക മേലദ്ധ്യക്ഷ സ്ഥാനത്തുനിന്നുണ്ടായ എതിർപ്പുനിമിത്തം ആ പദ്ധതി വിജയിച്ചില്ല. അതിനുവേണ്ടി വാങ്ങിയ സ്ഥലത്തിന്റെ മുഴുവൻ സാമ്പത്തികഭാരവും മാർ ദീവന്നാസ്യോസ് ഏറ്റെടുക്കേണ്ടതായി വന്നുവെങ്കിലും, ആ സ്ഥലത്താണ് 1888-ൽ തന്റെ മുൻഗാമി സെമിനാരി സ്ഥാപകന്റ നാമത്തിൽ എം.ഡി. സെമിനാരി പണിയിക്കുകയും, 1893-ൽ അവിടെ പ്രസിദ്ധമായ കോട്ടയം എം.ഡി. സെമിനാരി സ്കൂൾ പടുത്തുയർത്തുകയും ചെയ്തത്. ഇതോടെ കോട്ടയം സെമിനാരി 'പഴയസെമിനാരി' എന്നപേരിൽ വിളിക്കപ്പെടാൻ തുടങ്ങി. സ്കൂൾ കെട്ടിടം പണിയുവാൻ ഒരു പുതിയ സാമ്പത്തിക സമാഹരണശ്രമം, അതായത് ഒരു ലോട്ടറി (ഷോടതി) നടത്തി, വിജയിപ്പിക്കുവാനും മാർ ദീവന്നാസ്യോസിനും കമ്മിറ്റിക്കും സാധിച്ചു. ഇതേ കാമ്പസിൽ മാർ ദീവന്നാസ്യോസിന്റെ പ്രോത്സാഹനത്താലും, സഹകരണത്താലും 1890-ൽ കണ്ടത്തിൽ വർഗീസ് മാപ്പിള മലയാള മനോരമ പത്രം ആരംഭിച്ചു. കൂടാതെ സെമിനാരി കേസിൽ, തോമസ് അത്താനാസ്യോസ് ഹൈക്കോടതി വിധിയിന്മേൽ റോയൽക്കോടതിയിൽ അപ്പീൽ കൊടുത്തതും 1889 മിഥുനം 30-ന് മാർ ദീവന്നാസ്യോസിന് അനുകൂലമായി വിധിയുണ്ടായി.[30] അതോടെ, നവീകരണവിഭാഗം 'മലങ്കര മാർത്തോമ്മാ സഭ'യെന്ന പേരിൽ വേറൊരു സഭയായി പ്രവർത്തനം ആരംഭിച്ചു.

ഇതേ കാലഘട്ടത്തിലാണ് കത്തോലിക്കാ വൈദികനായ ഫാദർ അൽ വാറീസ് ഒരു വലിയ സമൂഹത്തോടൊപ്പം ("സ്വതന്ത്രീയ കത്തോലിക്കാ സഭ")[31] സുറിയാനി സഭയിൽ ചേർന്നത്. അദ്ദേഹത്തെ അവരുടെയും ഗോവയുടെയും മെത്രാനായി അൽവാറീസ് മാർ യൂലിയോസ് എന്ന പേരിൽ 1889 ജൂലായ് 29-ന് കോട്ടയം സെമിനാരി ചാപ്പലിൽ വച്ച് വാഴിച്ചു. അതേ തുടർന്ന് റെനിവിലാത്തിയെന്ന അമേരിക്കൻ ഓൾഡ് കാത്തലിക് ചർച്ച് വൈദികനും 1892-ൽ സുറിയാനിസഭയിൽ അംഗമായി, മാർ ദീവന്നാസ്യോസ് നിയോഗിച്ച മലങ്കരസഭാ മേല്പട്ടക്കാരിൽ നിന്ന് ശ്രീലങ്കയിൽ വച്ച് റെനിവിലാത്തി മാർ തീമോത്തിയോസ് എന്ന പേരിൽ മെത്രാനായി[32] അമേരിക്കക്കായി നിയോഗിക്കപ്പെട്ടു. 1891-ൽ സാമൂഹിക പ്രസക്തിയുള്ള മറ്റൊരു സംഭവത്തിനും മാർ ദീവന്നാസ്യോസ് പ്രധാന പങ്കാളിയായി. നാട്ടുകാരായ അഭ്യസ്തവിദ്യർക്കും സർക്കാർ നിയമനങ്ങളിൽ നീതിപൂർവ്വമായ അവസരങ്ങൾ ഉണ്ടാക്കുവാൻ പ്രധാനമായി നായർ-നസ്രാണി വിഭാഗങ്ങൾ സഹകരിച്ച് ഒരു മെമ്മോറാണ്ടം സർക്കാരിനു നൽകി. അതിന് 1891-ലെ "മലയാളി മെമ്മോറിയൽ" എന്ന് കേരള ചരിത്രത്തിൽ പേരുണ്ട്. സെമിനാരി അധീനത്തിലായതോടെ, സെമിനാരിയോടനുബന്ധിച്ചുണ്ടായിരുന്ന മാർത്തോമ്മാ അച്ചുകൂടത്തിൽ 'ഇടവകപത്രിക' എന്ന സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണവും 1892-ൽ ആരംഭിച്ചു. മാർ ദീവന്നാസ്യോസിന് വിശ്വസ്തനും, പ്രഗത്ഭനും ആയിരുന്ന ഇടവഴിക്കൽ ഇം. എം. ഫിലിപ്പ് അതിന്റെ പത്രാധിപരായി പ്രവർത്തിച്ചു. 1892 മാർച്ച് 30, 31 തീയതികളിൽ കോട്ടയം സെമിനാരിയിൽ കൂടിയ മലങ്കര അസോസ്സിയേഷൻ വട്ടിപ്പണപ്പലിശ വാങ്ങുന്നതിനും മറ്റും ട്രസ്റ്റിമാരെ തെരഞ്ഞെടുത്തു. പ്രസ്തുത അസോസ്സിയേഷനിൽ മാർ ദീവന്നാസ്യോസിന് പട്ടക്കാരുടെ വകയായി അംശവടി, മംഗളപത്രം മുതലായവ സമ്മാനിച്ചു.[33] 1892 മിഥുനം 30-ന് തെക്കൻ ഭദ്രാസനങ്ങളായ നിരണം, തുമ്പമൺ, കൊല്ലം ഭദ്രാസനങ്ങളിലെ വൈദികരുടെ ക്ലിറിക് സംഘയോഗം പരുമലയിൽ കൂടി സഭയെ ആത്മീയമായി ശക്തിപ്പെടുത്തുവാൻ പല പുതിയ തീരുമാനങ്ങളും പരുമല തിരുമേനിയുടെ അദ്ധ്യക്ഷതയിൽ എടുത്തതിൽ, മാർ ദീവന്നാസ്യോസ് അതീവ സന്തുഷ്ടനായിരുന്നു.

### മാർ ദീവന്നാസ്യോസ് മലങ്കരയുടെ മഹാനായ മെത്രാപ്പോലീത്താ

1893-ൽ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് കാലം ചെയ്തു. മാർത്തോമ്മാ സഭ സ്വന്തമായി ഒരു വഴിയിലേക്ക് മാറി. മലങ്കരസഭയും, അതിന്റെ അദ്ധ്യക്ഷ മെത്രാപ്പോലീത്തായും, മലയാളത്തിലെ നസ്രാണികളുടെ പൗരാണികവും ദേശീയവുമായ സഭാപൈതൃകത്തിന്റെ കരുത്തിലേക്ക് തിരിച്ചെത്തി. തൃശൂർ ഒരു പള്ളി പണിയുവാൻ വേണ്ടി ഒരു സ്ഥലം 1894-ൽ സമ്പാദിക്കുവാൻ സാധിച്ചതിൽ മാർ ദീവന്നാസ്യോസിന് വലിയ ചാരിതാർത്ഥ്യം ഉണ്ടായിരുന്നു. ദൈവകരുതലിന്റെ ഒരു വിജയഗാഥ പൂർത്തീകരിച്ച സംതൃപ്തിയോടെ, കോട്ടയം സെമിനാരിയിൽ വച്ച് 1895 നവംബർ 21 മുതൽ 23 വരെ കൂടിയ മലങ്കര അസോസ്സിയേഷനിൽ മാർ ദീവന്നാസ്യോസ് ഭരണം

ഒഴിയുവാൻ ആഗ്രഹിക്കുന്നു എന്ന് പ്രഖ്യാപിച്ചു. പക്ഷേ അത് നടപ്പിലാക്കാൻ ആത്മീയമക്കളുടെ സമ്മർദ്ദം മൂലം ശ്രമിച്ചില്ല. പരുമല തിരുമേനിയും സംഘവും 1895-ൽ നടത്തിയ വിശുദ്ധനാട് തീർത്ഥാടനം ചരിത്രപ്രസിദ്ധമാണ്. ആയതിന് പ്രത്യേക അനുഗ്രഹവും പിന്തുണയും മാർ ദീവന്നാസ്യോസ് നൽകിയതിന്റെ തെളിവാണ്, തിരിച്ചുവന്ന പരുമലതിരുമേനിയുടെ താല്പര്യപ്രകാരം മാർ ദീവന്നാസ്യോസ് എം. ഡി. കാമ്പസിൽ മാർ ഏലിയാ ദീർഘദർശിയുടെ നാമത്തിൽ 1896-ൽ ഒരു പള്ളി സ്ഥാപിച്ചത്. വിശുദ്ധനാട് തീർത്ഥാടനത്തിൽ, കപ്പൽ യാത്രയ്ക്കിടെ ഭയങ്കരമായ കടൽക്ഷോഭത്തിൽനിന്ന് രക്ഷപെട്ടത് ഏലിയാ ദീർഘദർശിയുടെ മധ്യസ്ഥപ്രാർത്ഥന യാചിച്ചപ്പോഴായിരുന്നു.

മാർത്തോമ്മാ സഭയുടെ അവകാശവാദങ്ങൾ ചില പള്ളികളുടെമേൽ ഉണ്ടായിരുന്നത് ഓരോന്നായി ഒഴിയുന്ന കോടതിവിധികൾ ഉണ്ടായിക്കൊണ്ടിരുന്നു. എം.ഡി. സെമിനാരിയിൽ മലങ്കരസഭാംഗങ്ങളുടെ ഒരു സംസ്കാരികവും സാമുദായികവുമായ കൂട്ടായ്മ 1897-ൽ (1072 മേടം) ആരംഭിച്ചു. അതിന് മലങ്കര സുറിയാനി മഹാജനസഭ എന്ന് പേരിട്ടു. ആയതിന് പ്രത്യേക സാമൂഹ്യസമ്മേളനവും കൂടുവാൻ തുടങ്ങി. ഇവയുടെ ആരംഭത്തിന് മാർ ദീവന്നാസ്യോസിന്റെ പ്രത്യേക ഉത്സാഹം വ്യക്തമായിരുന്നു. മാർ ദീവന്നാസ്യോസിന്റെ ജീവിതത്തിലെ രണ്ട് അഭിലാഷങ്ങൾ കൂടി യഥാക്രമം 1897-ലും 1900-ലും സഫലമായി. പഴയസെമിനാരി പള്ളിയുടെ അറ്റകുറ്റം തീർത്ത് കൂദാശ ചെയ്യുവാൻ 1897 വൃശ്ചികത്തിലും, തിരുവനന്തപുരം സെന്റ് ജോർജ്ജ് പള്ളിയുടെ പണി പൂർത്തിയായി കൂദാശ ചെയ്യുവാൻ 1900 വൃശ്ചികത്തിലും സാധിച്ചു.

### 36. മൂന്നു നിർണ്ണായക കേസ്സുകളിലെ അനുകൂല പരിസമാപ്തി

മാർ ദീവന്നാസ്യോസ്, സെമിനാരി കേസ്സിൽ അന്തിമ വിജയം നേടിയതോടെ, വേറേ മൂന്നു കേസ്സുകളും അനുകൂല പരിസമാപ്തിയിൽ എത്തി. നേരത്തേ തന്നെ ആർത്താറ്റ് ഇടവകട്രസ്റ്റിന്റെ കാര്യത്തിൽ ഒരു കേസ് നടന്നുകൊണ്ടിരിക്കയായിരുന്നു. അത് 'ആർത്താറ്റ് പള്ളിക്കേസ്സ്' എന്ന് അറിയപ്പെട്ടു. ദീവന്നാസ്യോസ് തിരുമനസ്സിലെ ഇടവകപ്പള്ളിയായ ആർത്താറ്റ് പള്ളിയിൽ രണ്ടു പ്രമുഖ കുടുംബങ്ങൾ തമ്മിലുള്ള മത്സരം, സഭാപ്രശ്നമായി പരിണമിച്ചു. ഒരു കക്ഷി പാലക്കുന്നത്തു മെത്രാച്ചനെ പള്ളിയിലേക്ക് ക്ഷണിച്ചപ്പോൾ മറ്റേ കക്ഷി എതിർത്തു. ഇത് പള്ളിക്കേസ്സായി. 1069-ൽ ആരംഭിച്ച കേസ്, അവസാനം റോയൽ കോടതി വരെ എത്തി. 1080-ൽ അന്തിമ വിധി മാർ ദീവന്നാസ്യോസിന് അനുകൂലമായി.

കോട്ടയം ചെറിയപള്ളിയുടെ അവകാശത്തിനായി, നവീകരണാനുകൂലിയായിരുന്ന പുന്നത്ര ചണ്ടപ്പിള്ളക്കത്തനാരുമായി 1054-ൽ ഉണ്ടായ കേസ്സിൽ 1076-ലെ ഹൈക്കോടതി വിധിയോടെ നവീകരണാനുകൂലികൾ പുറത്തായിരുന്നു.[34]

മേല്പറഞ്ഞ രണ്ടിനെയും മകുടമണിയിക്കുന്നതാണ് 'വട്ടിപ്പണക്കേസ്സ്' എന്നറിയപ്പെടുന്ന കേസ്സിന്റെ ഒന്നാംഘട്ട[35] സമാപ്തി. മലങ്കരസഭയുടെ വികസനപ്രവർത്തനത്തിനായി ഏഴാം മാർത്തോമ്മാ, ഈസ്റ്റിൻഡ്യാക്കമ്പനിയിൽ നിക്ഷേപിച്ചിരുന്ന 'വട്ടിപ്പണം' (സ്ഥിരനിക്ഷേപം) പലിശനേടിത്തന്നുകൊണ്ടിരുന്നതിന്റെ അവകാശത്തിന്, നവീകരണചായ്‌വുള്ള ചാണ്ടപ്പിള്ളക്കത്തനാർ മാർ ദീവന്നാസ്യോസിന് എതിരായി നിലപാടെടുത്തു. ബ്രിട്ടീഷ് റസിഡന്റ് ഇന്റർപ്ലീഡർ കേസ്സുകൊടുത്ത്, അവകാശം പറയുന്ന കക്ഷികൾക്ക് അവകാശം സ്ഥാപിക്കാൻ അവസരം ഉണ്ടായി. 1075-ൽ ആരംഭിച്ച കേസ്സ് 1077-ൽ മാർ ദീവന്നാസ്യോസിനും കൂട്ടുട്രസ്റ്റികൾക്കും അനുകൂലമായി വിധിച്ചു. അങ്ങനെ വട്ടിപ്പണപ്പലിശ കുടിശികയോടെ മാർ ദീവന്നാസ്യോസ് വാങ്ങി സഭയുടെ അഭിമാനം രക്ഷിച്ചു.

### രോഗലക്ഷണങ്ങൾ, പിൻഗാമി നിർണ്ണയം

വാതരോഗത്തിന്റെ ചില ലക്ഷണങ്ങൾ തിരുമേനിയിൽ കണ്ടുതുടങ്ങിയതിനെ ആദ്യമൊന്നും കാര്യമായി എടുത്തില്ല. എന്നാൽ ബന്ധപ്പെട്ടവരെ വിളിച്ച് എത്രയുംവേഗം മലങ്കര അസോസ്സിയേഷൻ വിളിച്ചുകൂട്ടുവാൻ നിർദ്ദേശം നൽകുകയും, തന്റെ എഴുപത്തിഅഞ്ച് വയസ്സ് പൂർത്തിയായ സന്ദർഭത്തിൽ തന്നെ പിൻഗാമിയെ നിർണ്ണയിക്കാൻ അസോസ്സിയേഷൻ കൂടുന്നതിന് കല്പന അയപ്പിക്കയും ചെയ്തു. അങ്ങനെ 1908 ഫെബ്രുവരി 27-ന് (1083 കുംഭം 15) പഴയസെമിനാരിയിൽ മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ അസോസിയേഷൻ സമ്മേളിച്ചു. പ്രധാന വിഷയങ്ങൾ രണ്ടെണ്ണമായിരുന്നു. മെത്രാൻ സ്ഥാനത്തേക്ക് രണ്ടു പേരെ നിശ്ചയിക്കുക, അതിലൊരാളെ മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയായും തീരുമാനിക്കുക. സെമിനാരി മല്പാൻ ആയിരുന്ന വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെയും, പഴയസെമിനാരി മാനേജർ ആയിരുന്ന കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയും മെത്രാൻ സ്ഥാനത്തേക്ക് ഐകകണ്ഠ്യേന തിരഞ്ഞെടുത്തു (യഥാർത്ഥത്തിൽ ഇവരെ 1903-ൽ പരുമലതിരുമേനിയുടെ മുപ്പതാം അടിയന്തിരസമ്മേളനം തന്നെ നാമനിർദ്ദേശം ചെയ്തിരുന്നതാണ്). ഇവരിൽ വട്ടശ്ശേരിൽ റമ്പാച്ചനെ മലങ്കര മെത്രാപ്പോലീത്തായുടെ പിൻഗാമിയായും തീരുമാനിച്ചു. ഇവരെ മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തുവാൻ, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അടുത്തേക്ക് അയക്കുന്ന നടപടികളിലേക്കും മാർ ദീവന്നാസ്യോസ് പ്രവേശിച്ചു.

### നിയുക്ത മെത്രാന്മാരുടെ ശീമയാത്ര, മെത്രാൻ സ്ഥാനാഭിഷേകം, പിൻഗാമിയെ അധികാരപ്പെടുത്തൽ

നിയുക്തമെത്രാന്മാർ യരുശലേമിൽ എത്തി 1908 മെയ് 31-ന് അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദുള്ളാ രണ്ടാമനിൽ നിന്ന് മേല്പട്ടസ്ഥാനം പ്രാപിച്ചു. ഗീവർഗീസ് റമ്പാനെ ഗീവർഗീസ് മാർ ദീവന്നാസ്യോസ് എന്ന പേരിലും, പൗലൂസ് റമ്പാനെപൗലൂസ് മാർ കൂറിലോസ് എന്ന പേരിലും മേല്പട്ടക്കാരായി വാഴിച്ച് സ്ഥാനപത്രങ്ങൾ (സുസ്താത്തിക്കോൻ) നൽകി. അവർ 1908 ജൂലായ് 17-നു കോട്ടയത്തു തിരിച്ചെത്തി. അവരെ സ്വീകരിക്കുവാൻ 1908 നവംബർ 26-ന് (1084 വൃശ്ചികം 11) മാനേജിംഗ് കമ്മിറ്റി കൂടുകയും ആയതിൽ വലിയ മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിക്കുകയും ചെയ്തു. മാനേജിംഗ് കമ്മിറ്റി സ്ഥാനാഭിഷേകകാര്യം രേഖപ്പെടുത്തുകയും, ഗീവർഗീസ് ദീവന്നാസ്യോസിനെ മലങ്കര മെത്രാപ്പോലീത്തായുടെ അസിസ്റ്റന്റും പിൻഗാമിയുമായി നിയമിക്കയും ചെയ്തു. പ്രായാധിക്യവും ക്ഷീണവും മൂലം സകല ചുമതലകളിൽ നിന്നും ഒഴിയുവാനും, ചുമതലകൾ പിൻഗാമിയെ ഏല്പിക്കുവാനും ആഗ്രഹിക്കുന്നതായി ജോസഫ് മാർ ദീവന്നാസ്യോസ് യോഗത്തെ അറിയിച്ചുവെങ്കിലും, മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് തുടർന്നുകൊണ്ട് ആവശ്യാനുസരണം മാത്രം ചുമതലകൾ ഏല്പിക്കുവാൻ യോഗം സമ്മതിച്ച് അപേക്ഷിക്കുന്ന പ്രമേയം പാസ്സാക്കി. മാർ ദീവന്നാസ്യോസിനെ തന്റെ പിൻഗാമിയായി അംഗീകരിച്ച്, മെത്രാപ്പോലീത്തൻ ട്രസ്റ്റി എന്നനിലയിൽ വട്ടിപ്പണപ്പലിശ അദ്ദേഹത്തിന് കൊടുക്കുവാൻ തക്കവണ്ണം അധികാരപ്പെടുത്തുന്ന എഴുത്ത് ബ്രിട്ടീഷ് റസിഡന്റിന് 1909 മെയ് മാസം 28-നു മാർ ജോസഫ് ദീവന്നാസ്യോസ് എഴുതി. ഇക്കാര്യത്തിൽ കൂട്ടുട്രസ്റ്റികളായ കോനാട്ട് മാത്തൻ മല്പാനിൽ നിന്നും, സി. ജെ. കുരിയനിൽ നിന്നും നിയുക്ത മെത്രാപ്പോലീത്തൻ ട്രസ്റ്റിയുടെ ഒപ്പ് സാക്ഷ്യപ്പെടുത്തുന്ന കത്ത് ബ്രിട്ടീഷ് റസിഡന്റിന്റെ ആവശ്യപ്രകാരം അവരും നൽകി നടപടി പൂർത്തീകരിച്ചു.

### 'സകലവും നിവൃത്തിയായി' - ശാന്തിതീരത്തേക്ക് യാത്രയും ആയി

ഔദ്യോഗികാസ്ഥാനമായ പഴയസെമിനാരി, പിൻഗാമിയെ ഏല്പിച്ചിട്ട്, വലിയ മെത്രാപ്പോലീത്താ കോട്ടയം ചെറിയപള്ളിലേക്ക് താമസം മാറി (വാതരോഗത്തിന്റെ കാഠിന്യ സൂചനയായി ഒരു വാതപ്പരു പ്രത്യക്ഷപ്പെട്ടു). മനസ്സിൽ സഭയെക്കുറിച്ചുള്ള ആകുലത വർദ്ധിപ്പാൻ, നാട്ടിലെത്തിയിരുന്ന ശീമമെത്രാൻ സ്ലീബാ മാർ ഒസ്താത്തിയോസിന്റെ ചില നീക്കങ്ങളും അതിനെ ശക്തീകരിക്കാൻ അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദുള്ളാ രണ്ടാമൻ തന്നെ എഴുന്നെള്ളുവാൻ പോകുന്നു എന്ന വാർത്തയും, കാരണമാക്കി. തന്റെ അടുക്കലേക്ക് മെത്രാച്ചന്മാരെയും കൂട്ടുട്രസ്റ്റികളെയും അടിയന്തിരമായി ക്ഷണിച്ചു. കണ്ണീരിൽ കുതിർന്ന ഒരുപദേശം ആ വലിയ ഇടയൻ അവർക്കായി നൽകി. അബ്ദുള്ളാബാവാ വരാൻ പോകുന്നു എന്നു കേൾക്കുന്നു. സഭയിൽ അധികാരമത്സരങ്ങൾക്ക് അത് ഇടയാക്കിയേക്കാം. മെത്രാന്മാരും, കൂട്ടുട്രസ്റ്റിമാരും ഒന്നിച്ചുനിന്നാൽ ഒന്നും ഭയപ്പെടേണ്ടതില്ല എന്ന അർത്ഥത്തിൽ അവരെ അദ്ദേഹം ഉപദേശിച്ചു. അവർ അപ്രകാരം പ്രവർത്തിക്കുമെന്ന് ഉറപ്പും നൽകി യാത്ര പറഞ്ഞു. ലോകം വിട്ട് സ്വർഗ്ഗീയ പിതാവിന്റെ അടുത്തേക്ക് പോകാൻ സമയമായിയെന്ന് ഗ്രഹിച്ച് അന്ത്യകല്പനയും 1909 ഇടവം 28-ന് അയച്ചു. ഹൃദയസ്പർശിയായ അന്ത്യകല്പനയിൽ,[42] തൊഴുത്തിൽ നിന്ന് വേർപെട്ടുപോയവർ തിരിച്ചുവരാനുള്ള ഇടയന്റെ ആഗ്രഹവും, അത് അതുവരെ സാധിക്കാതെ പോകുന്നതിന്റെ ദുഃഖവും ആണ്, കണ്ണീരിൽ ചാലിച്ച വരികളായത്. സകലവും നിവൃത്തിയായെന്ന ഭാവത്തിൽ, 1084 മിഥുനം 28-നു (1909 ജൂലൈ 11) ഞായറാഴ്ച കോട്ടയം ചെറിയപള്ളിയിൽ വച്ച് ആ മഹാനുഭാവൻ ശാന്തിതീരമണഞ്ഞു. രാത്രിയിൽ ചെറിയപള്ളിയിൽ തന്നെ ഭൗതികശരീരം വച്ച് ശുശ്രൂഷകൾ നടത്തി. 29-ാം തീയതിയിലെ കബറടക്കകാര്യങ്ങൾ, വാകത്താനത്ത് ബാവ (കാരുചിറ ഗീവർഗീസ് റമ്പാൻ) യുടെ ഡയറിയിൽ വിശദമായി കൊടുത്തിരിക്കുന്നു:

"..... അപ്പോൾ തിരുമേനിയുടെ മൃതശരീരത്തെ ചെറിയപള്ളി മദ്ബഹായിൽ പടിഞ്ഞാറോട്ട് മുഖമായി സ്ഥാനവസ്ത്ര ഭൂഷിതനായി ഇരുത്തിയിരിക്കയായിരുന്നു. മാർ ഒസ്താത്തിയോസ് ബാവാ കുർബ്ബാന ചൊല്ലുകയും കായംകുളം മീഖായേൽ കത്തനാർ മാർ പത്രോസ് പൗലോസ് ശ്ലീഹന്മാരെക്കുറിച്ചും തിരുമേനിയെക്കുറിച്ചും പ്രസംഗിക്കയും ചെയ്തു. അനന്തരം കൊഹനൈത്തായിൽ കുറെ ഭാഗം കഴിച്ചുകൊണ്ട് 12 മണിക്ക് മൃതശരീരത്തെ ചെറിയപള്ളിയിൽ നിന്നും സിമ്മനാരിയിലേക്ക് കരമാർഗ്ഗം പട്ടക്കാരും ശെമ്മാശ്ശന്മാരും കൂടെ വഹിച്ച് മെത്രാന്മാരുടെയും റമ്പാന്മാരുടെയും മറ്റ് ദുഃഖഗാനങ്ങളോടുകൂടി കൊണ്ടുപോയി. 1 മണിക്ക് അവിടെ എത്തി കൊഹനൈത്തായിൽ ഒരു തെശുമെശ്ത്താ കഴിച്ച് 2 മണിക്ക് കൈമുത്താരംഭിച്ചു. 4 മണിക്ക് അവസാനിക്കയും ചെയ്തു. പിന്നെ മദ്ബഹായിലേക്ക് കൊണ്ടുപോയി കിഴക്കോട്ട് മുഖമായി 3 പ്രാവശ്യം ഹൈക്കലായിൽ പടിഞ്ഞാറെ അറ്റത്തും തെക്കും വടക്കും വാതുക്കലും മുമ്മൂന്ന് പ്രാവശ്യം പുശ്ബശോമ്മോ ചൊല്ലിച്ചശേഷം കബറുങ്കലേക്ക് കൊണ്ടുപോയി ചൊല്ലുകളും നിവൃത്തിച്ച് കുഴിയിൽ ഇറക്കി കിഴക്കോട്ട് മുഖമായി ഇരുത്തി കുന്തിരിക്കവും മിക്കവാറും നിറച്ചിട്ട് പലകവച്ച് മൂടി മീതെ കല്ലും പണിതു. അനന്തരം മാർ ഒസ്താത്തിയോസ്, മാർ ദീവന്നാസ്യോസ് ഇവരുടെ പ്രസംഗവും കഴിഞ്ഞ് 5 മണിക്ക് ജനങ്ങൾ എല്ലാവരും പിരിഞ്ഞു."[43]

മാർ ദീവന്നാസ്യോസ് വലിയ മെത്രാപ്പോലീത്തായുടെ മുപ്പതാം അടിയന്തിരം വളരെ ഗംഭീരമായി കർക്കിടം 27-ന് ആചരിച്ചു. അടിയന്തിര സദ്യയ്ക്ക് ആയിരത്തിൽപരംപറ അരി ചിലവായി. പിറ്റേദിവസം, അതായത് കർക്കിടകം 28-ന് പുതിയ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസിന്റെ സ്ഥാനാരോഹണവും ഗംഭീരമായി നടന്നു.

1 അപ്പോൾ "ഒന്നാമൻ" ആര് എന്ന് പറയേണ്ടിയിരിക്കുന്നു. "പുലിക്കോട്ടിൽ ജോസഫ് (യൗസേഫ്) മാർ ദീവന്നാസ്യോസ് ഒന്നാമൻ" കോട്ടയം സെമിനാരി (പഴയസെമിനാരി) യുടെ സ്ഥാപകനും 1816-ൽ കാലം ചെയ്ത് പഴയസെമിനാരിയിൽ കബറടങ്ങിയ മെത്രാപ്പോലീത്തായുമാണ്. അദ്ദേഹത്തെത്തന്നെയാണ് "ദീവന്നാസ്യോസ് രണ്ടാമൻ" എന്നും വിശേഷിപ്പിക്കുന്നത്. "ദീവന്നാസ്യോസ്" എന്നു മാത്രം പറയുമ്പോൾ, ഈ പേരിൽ മലങ്കര മെത്രാപ്പോലീത്തായായിരുന്ന ആറു പേരിൽ രണ്ടാമത്തെയാൾ എന്ന അർത്ഥത്തിലാണ് ദീവന്നാസ്യോസ് രണ്ടാമൻ എന്ന് വിളിക്കുന്നത്. ഇദ്ദേഹത്തിന്റെ സഹോദര പൗത്രനാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ.

2 മലങ്കര മെത്രാപ്പോലീത്താമാരിൽ ആറു പേർ "ദീവന്നാസ്യോസ്" എന്ന അഭിധാനം ഉള്ളവരായിരുന്നു. ഒന്നാമത്തെ ദീവന്നാസ്യോസ്, അഥവാ ദീവന്നാസ്യോസ് ഒന്നാമൻ വലിയ മാർ ദീവന്നാസ്യോസ് എന്നും മാർത്തോമ്മാ ആറാമൻ എന്നും വിളിക്കപ്പെട്ട് 1808-ൽ കാലം ചെയ്ത് പുത്തൻകാവു പള്ളിയിൽ കബറടങ്ങി. ദീവന്നാസ്യോസ് രണ്ടാമൻ ആണ് പഴയസെമിനാരി സ്ഥാപകൻ (മുകളിലെ കുറിപ്പു കാണുക). ദീവന്നാസ്യോസ് മൂന്നാമൻ പുന്നത്ര മാർ ദീവന്നാസ്യോസ് എന്ന് അറിയപ്പെട്ട് 1825-ൽ കാലം ചെയ്ത് കോട്ടയം ചെറിയപള്ളിയിൽ കബറടങ്ങി. ദീവന്നാസ്യോസ് നാലാമൻ, ചേപ്പാട്ട് മാർ ദീവന്നാസ്യോസ് എന്ന് അറിയപ്പെട്ട് 1855-ൽ കാലം ചെയ്ത് ചേപ്പാട് പള്ളിയിൽ കബറടങ്ങി. ദീവന്നാസ്യോസ് അഞ്ചാമന്റെ ചരിത്രം ഇവിടെ പറയുന്നു. ദീവന്നാസ്യോസ് ആറാമനാണ് വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് എന്ന മലങ്കരസഭാ ഭാസുരൻ. 1934-ൽ കാലം ചെയ്ത് പഴയസെമിനാരിയിൽ കബറടങ്ങി.

3 ജനനത്തീയതി കൊല്ലവർഷപ്രകാരം, 1008 വൃശ്ചികം 24 എന്നത്, ക്രിസ്ത്വബ്ദത്തീയതി ആക്കിയപ്പോൾ ജീവചരിത്രകാരന്മാർ തമ്മിൽ വ്യത്യാസം കാണുന്നു. ആദ്യ ചരിത്രമായ എം. പി. വർക്കിയുടേതിൽ 1833 നവംബർ 12 എന്ന് കാണുന്നു. ഡോ. ജോസഫ് ചീരൻ പ്രസിദ്ധീകരിച്ച ഗ്രന്ഥങ്ങളിലും ലേഖനങ്ങളിലും 1832 നവംബർ 12 എന്നു കൊടുക്കുമ്പോൾ, മറ്റുള്ളവർ 1832 (3) ഡിസംബർ 7 എന്ന് കൊടുത്തിരിക്കുന്നു.

* അച്ചൻ എന്ന പദത്തിന് യജമാനൻ, തലവൻ എന്നെല്ലാമാണ് അർത്ഥം. കത്തനാർമാരുടെ തലവനെ അക്കാലത്ത് അച്ചനെന്ന് വിളിച്ചതിന്റെ ഉദാഹരണം അക്കാലത്തെഴുതിയ നിരണം ഗ്രന്ഥവരിയിൽ കാണാം. 1811-ലെ മലയാളം ബൈബിൾ വിവർത്തനത്തിൽ യജമാനൻ എന്ന അർത്ഥത്തിൽ അച്ചൻ എന്ന പദം പലതവണ ഉപയോഗിച്ചിട്ടുണ്ട്. - എഡിറ്റർ.

4 പാലൂർ പള്ളിയായി ഇന്ന് കത്തോലിക്കർ അവകാശപ്പെടുന്ന "പാലയൂർ' പള്ളി, യഥാർത്ഥത്തിൽ ശക്തൻതമ്പുരാന്റെ (കൊ. വ. 923-981; ക്രി. വ. 1751-1806) കാലംവരെയും തലപ്പള്ളിയായ ആർത്താറ്റ് പള്ളിയുടെ ചാവക്കാട് മാർ കുറിയാക്കോസ് ചാപ്പൽ ആയിരുന്നു. 'പാലയൂർ' എന്ന പേരുതന്നെ അടുത്തകാലത്തുണ്ടായതാണ്. ഉദയംപേരൂർ സുന്നഹദോസിനുശേഷമുള്ള അവകാശതർക്കത്തിൽ ശക്തൻ തമ്പുരാൻ തലപ്പള്ളിയായ പാലൂർപള്ളി അഥവാ ആർത്താറ്റ് പള്ളിയെ സുറിയാനിക്കാർക്കും, ചാവക്കാട് ചാപ്പലിനെ കത്തോലിക്കർക്കുമായി കുറിയിട്ടു നൽകുകയാണുണ്ടായത് (വിശദവിവരത്തിന്, ഫാ. ഡോ. ജോസഫ് ചീരന്റെ *ഇൻഡ്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശം*, 'പാലൂർ', 'പാലയൂർ', 'ആർത്താറ്റുപള്ളി' എന്നീ ശീർഷകങ്ങൾ കാണുക). ഏതായാലും 'ചാവക്കാട്' പാലൂർ ആകാൻ സാദ്ധ്യത വളരെക്കുറച്ചേയുള്ളൂ. അതിലും കൂടുതൽ സാദ്ധ്യത ചാട്ടുകുളങ്ങര അഥവാ ആർത്താറ്റ്, പാലൂർ ആകാനാണ്.

5 'ചാട്ടുകുളങ്ങര പള്ളി'യെന്നും, 'പാലൂർ' പള്ളിയെന്നും അറിയപ്പെട്ട പള്ളി "ആർത്താറ്റ്" പള്ളിയായത് ചരിത്രത്തിന്റെ ഭാഗമാണ്. പതിനാറാം നൂറ്റാണ്ടിൽ മലങ്കരയുള്ള പള്ളികളെ കത്തോലിക്കാ മേലധികാരത്തിൽ കൊണ്ടുവരാൻ, ആർച്ചുബിഷപ്പ് മെനസിസ് വിളിച്ചുകൂട്ടിയ ഉദയമ്പേരൂർ സുന്നഹദോസ് ചാട്ടുകുളങ്ങര-പാലൂർ പള്ളി ബഹിഷ്ക്കരിച്ചു. തുടർന്ന് പള്ളി നേരിട്ടു പിടിച്ചെടുക്കുവാൻ എത്തിയപ്പോൾ, വിശ്വാസികൾ യുദ്ധസന്നാഹത്തോടെ എതിർത്തു ("അയർത്തു"). കൊച്ചി രാജ്യത്തിന്റെ അറ്റത്തെ "അയർത്ത" പള്ളിയെന്ന അർത്ഥത്തിൽ "ആർത്താറ്റ്" എന്ന് പേരായിയെന്ന് പറയപ്പെടുന്നു (*മലങ്കരസഭാവിജ്ഞാനകോശം*, പേജ് 93).

6 ഫാ. ഡോ. ജോസഫ് ചീരൻ, *ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശം*, പേജ് 485, 86. "പാലൂർ" കുറിപ്പ്.

7 തിരുവിതാംകൂറിൽ 1829 മുതൽ 1846 വരെ ഭരിച്ച സ്വാതിതിരുനാളിന്റെ കാലം, വിദ്യാഭിവൃദ്ധിക്ക് അവസരങ്ങൾ ഒരുക്കുന്നുണ്ടായിരുന്നു. അങ്ങനെ 1834-ൽ തിരുവനന്തപുരത്ത് ആദ്യത്തെ ഇംഗ്ലീഷ് സ്കൂൾ ആരംഭിച്ചു. കൊച്ചിയിൽ 1837 ആയപ്പോൾ തൃപ്പൂണിത്തുറയിലും തൃശൂരും ഇംഗ്ലീഷ് സ്കൂളുകൾ നിലവിൽ വന്നിരുന്നു.

8 സിറിയൻ സഭാപ്രദേശങ്ങൾക്ക് അഥവാ മദ്ധ്യപരസ്ത്യദേശത്തിന് പൊതുവെ സൂചിപ്പിക്കുന്ന പദമാണ് 'ശീമ'. "ശ്ഹീമോ" എന്ന സുറിയാനിപദത്തിന് "സാധാരണ" എന്ന അർത്ഥമാണ് ഉള്ളത്. സുറിയാനിയിലെ ദൈനംദിന സാധാരണ നമസ്ക്കാരത്തിന് 'ശീമ' ('ശ്ഹീമോ' ലോപിച്ച്) നമസ്ക്കാരം എന്നു പറയുമായിരുന്നു. ഒരുപക്ഷേ, ഈ നമസ്ക്കാരത്തിന്റെ നാട് എന്ന സൂചന 'ശീമ'യ്ക്ക് വന്നിട്ടുണ്ടാകാം, അല്ലെങ്കിൽ, 'പശ്ചിമ'നാട് കാലക്രമേണ 'ശീമ' ആയതുമാവാം.

9 വൈദിക വിളിയുടെ പ്രാരംഭമായി ശെമ്മാശുപട്ടത്തിലേക്കുള്ള പ്രാഥമിക പടി. 'കോറൂയോ' എന്നാൽ 'വായനക്കാരൻ' എന്നർത്ഥം.

10 1852-ൽ ഉണ്ടായ "കൊല്ലം പഞ്ചായത്ത്" വിധിപ്രകാരം യുയാക്കീം മാർ കൂറിലോസ് ഹാജരാക്കിയ പല രേഖകളും വ്യാജമാണെന്നാണ് കണ്ടെത്തിയത്.

11 ഫാ. ഡോ. ജോസഫ് ചീരൻ, *മലങ്കരയുടെ മഹാനായ മാർ ദീവന്നാസ്യോസ്*, ആത്മപോഷിണി, കുന്നംകുളം, 2004, പേജ് 27 (പക്ഷേ ഈ സ്കൂളുകളിൽ ചിലത് പിന്നീട് സ്വകാര്യസ്കൂളുകളോ സർക്കാർ സ്കൂളുകളോ ആയി മാറി).

12 പാലക്കുന്നത്തു മാർ അത്താനാസ്യോസ് നവീകരണശ്രമങ്ങളൊന്നും നടത്തിയില്ല എന്നു ചിലർ വാദിച്ചിട്ടുണ്ട്. എന്നാൽ അദ്ദേഹം 1031-ൽ (1856) കോട്ടയം സെമിനാരിയിൽ സ്ഥാപിച്ച അച്ചുകൂടത്തിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയ നമസ്ക്കാരപ്പുസ്തകത്തിൽ തന്നെ "കൃപനിറഞ്ഞമറിയം" എന്ന പ്രാർത്ഥന ഒഴിവാക്കിയിരുന്നു; ഒമ്പതാം മണി നമസ്ക്കാരത്തിൽ അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനെ... എന്നു തുടങ്ങുന്ന വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും ഒഴിവാക്കിയിരുന്നു (വിശദവിവരം: *മലങ്കരയുടെ മാർ ദീവന്നാസ്യോസ്*, ഫാ. ഡോ. ജോസഫ് ചീരൻ, പേജ് 29-31).

13 മാത്യൂസ് അത്താനാസ്യോസിന് അനുകൂലമായി രാജവിളംബരം ഉണ്ടായതിനാൽ, അതിനോട് എതിർക്കുന്നവർ രാജദ്രോഹക്കുറ്റമായിരിക്കും ചെയ്യുന്നതെന്നും അതിനുള്ള ശിക്ഷ കടുത്തതായിരിക്കുമെന്നുമുള്ള സൂചനയാണ് പ്രസ്തുത ദിവാൻ സർക്കുലറിൽ നൽകിയത്.

14 കണ്ടനാട് ഗ്രന്ഥവരി, ശെമവൂൻ മാർ ദീവന്നാസ്യോസ്, വ്യാഖ്യാനം: ഫാ. ഡോ. ജോസഫ് ചീരൻ, എം.ജെ.ഡി. പബ്ലീഷിംഗ് ഹൗസ്, കുന്നംകുളം, 2008, പേജ് 96, 97.

15 'ബാവ' എന്നപദം മെത്രാന്മാർക്ക് പൊതുവിലും, ശീമമെത്രാന്മാർക്ക് പ്രത്യേകിച്ചും ഉപയോഗിക്കുമായിരുന്നു.

16 മർദീനിൽ ഇരിക്കും അന്ത്യോഖ്യാ പാത്രിയർക്കീസ് യാക്കോബ് ദ്വിതീയൻ.

17 ഈ യാത്രാവിവരണം, ഈ ഗ്രന്ഥത്തിൽ മൂന്നാം ഭാഗത്ത് മുഴുവനായി ചേർത്തിട്ടുണ്ട്. മലയാളത്തിലെ രണ്ടാമത്തെ യാത്രാവിവരണമെന്ന ബഹുമതി ഇത് അർഹിക്കുന്നു എന്ന് ഫാദർ ചീരൻ ന്യായയുക്തം വാദിക്കുന്നു ("ഒരു പരദേശയാത്രയുടെ കഥ", ആത്മപോഷിണി, കുന്നംകുളം, 2003, പേജ് 26, 27). ടി യാത്രാവിവരണത്തിന്റെ സംഗ്രഹം ഫാദർ ചീരൻ തന്റെ "മഹാത്മാവായ കർമ്മയോഗി" എന്ന ഗ്രന്ഥത്തിൽ (ആത്മപോഷിണി, കുന്നംകുളം, 2005, പേജ് 50) കൊടുത്തിരിക്കുന്നു.

18 മെത്രാൻപട്ടം സ്വീകരിക്കുന്നവർക്ക് പട്ടം കൊടുക്കുന്ന മേലധികാരി കൊടുക്കുന്ന ആധികാരികസാക്ഷ്യത്തിനും അധികാരപത്രത്തിനും സ്താത്തിക്കോൻ എന്നു പേരു പറയുന്നു.

19 വൈദികസ്ഥാനികൾക്ക് പള്ളികളിൽനിന്നും ജനങ്ങളിൽ നിന്നും ലഭിക്കുന്ന ദക്ഷിണ അഥവാ സ്തോത്രക്കാഴ്ച "കൈമുത്ത് " എന്നപേരിൽ അറിയപ്പെടുന്നു. കൈമുത്തി

ക്കൊണ്ടാണ് സാധാരണയായി ഇത് സമർപ്പിക്കുന്നത്.

20 'കേരളപതാക'യുടെ ഒരു ഉപപത്ര കോപ്പി ഈ ഗ്രന്ഥത്തിന്റെ മൂന്നാംഭാഗത്ത് ചേർത്തിട്ടുണ്ട്. കേരളപതാക കുറേനാൾ കഴിഞ്ഞപ്പോൾ, പശ്ചിമതാരക പത്രവുമായി സംയോജിക്കുകയുണ്ടായി.

21 പ്രസ്തുത എഴുത്ത് *കണ്ടനാടുഗ്രന്ഥവരിയിൽ* ചേർത്തിട്ടുണ്ട് (എം.ജെ.ഡി. പബ്ലീഷിംഗ് ഹൗസ്, കുന്നംകുളം, 2008, പേജ് 202-211).

22 പ്രസ്തുത യോഗനിശ്ചയങ്ങൾ ഈ ഗ്രന്ഥത്തിന്റെ മൂന്നാം ഭാഗത്ത് കൊടുത്തിട്ടുണ്ട്.

23 ഈ കല്പനകളുടെ പൂർണ്ണരൂപം മേൽ പരാമർശിച്ചിട്ടുള്ള കണ്ടനാട് ഗ്രന്ഥവരിയിൽ, 201-202 പേജുകളിലും 226 മുതൽ 235 വരെ പേജുകളിലും കാണാം.

24 ഈ വിളംബരത്തിന്റെ പൂർണ്ണരൂപം ഈ ഗ്രന്ഥത്തിന്റെ മൂന്നാം ഭാഗത്ത് കൊടുത്തിട്ടുണ്ട്.

25 മുളന്തുരുത്തി സുന്നഹദോസ് കാനോനാകൾ ഈ ഗ്രന്ഥത്തിന്റെ മൂന്നാം ഭാഗത്ത് കൊടുത്തിട്ടുണ്ട്.

26 ഈ കത്ത് ഗ്രന്ഥത്തിന്റെ മൂന്നാം ഭാഗത്ത് കൊടുത്തിട്ടുണ്ട്.

27 ഈ സിവിൽ ഹർജി ഈ ഗ്രന്ഥത്തിന്റെ മൂന്നാം ഭാഗത്ത് ചേർത്തിട്ടുണ്ട്.

28 ഈ സാക്ഷിമൊഴി ഈ ഗ്രന്ഥത്തിൽ മൂന്നാം ഭാഗത്ത് ചേർത്തിട്ടുണ്ട്.

29 വിൽപ്പന-ആധാരം കോപ്പി (24-3-1064) കാണുക (Exhibit 252 സമുദായകേസ്).

30 റോയൽ കോടതിയിൽ മാർ ദീവന്നാസ്യോസ് കൊടുത്ത പെറ്റീഷന്റെ കോപ്പി ഈ ഗ്രന്ഥത്തിന്റെ മൂന്നാം ഭാഗത്ത് കൊടുത്തിട്ടുണ്ട്.

31 ഇടവകപത്രിക 1892 മേടം 1/4 ലക്കം, പേജ് 55-57 കാണുക).

32 ഇടവകപത്രിക 1892 ഇടവം 1/5 ലക്കം, പേജ് 81 കാണുക. ഇടവകപത്രിക 1892 കന്നി 1/9 ലക്കം, പേജ് 143 (5 മിഷൻ പള്ളികളും 10000 ജനങ്ങളും റിനിവിലാത്തിക്ക് യൂറോപ്പിൽ). ഇടവകപത്രിക 1895 കന്നി 3/9 ലക്കം, പേജ് 562 (20,000ൽ പരം റോമാക്കാരെ റെനിവിലാത്തി സഭയിലേക്കു ചേർത്തു).

33. ഇടവകപത്രിക 1892 കുംഭം 1/2 ലക്കം, പേജ് 36 കാണുക.

34. ഇടവകപത്രിക 1892 മിഥുനം 1/6, പേജ് 100 കാണുക. എന്നാൽ ചെറിയപള്ളിക്കേസ്സ്, "1071 (1896) മിഥുനത്തിൽ ആലപ്പുഴ ജില്ലാകോടതിയിൽ വ്യവഹരിക്കപ്പെട്ടു" എന്ന് *"മഹാത്മാവായ കർമ്മയോഗിയിൽ"* ഫാ. ഡോ. ജോസഫ് ചീരൻ കുറിക്കുന്നു (പേജ് 64).

35 "വട്ടിപ്പണക്കേസ്സ്" എന്നറിയപ്പെടുന്ന കേസിന് രണ്ട് ഘട്ടങ്ങൾ ഉണ്ടെന്നു പറയാം. ഒന്നാം ഘട്ടം പുലിക്കോട്ടിൽ തിരുമേനിയുടെ കാലത്തും, രണ്ടാം ഘട്ടം വട്ടശ്ശേരിൽ തിരുമേനിയുടെ കാലഘട്ടത്തിലും.

36 ജൂബിലി സംബന്ധിച്ച് വിശദമായ ഒരു അനുബന്ധം ഈ ഗ്രന്ഥത്തിന്റെ മൂന്നാം ഭാഗത്ത് കൊടുത്തിട്ടുണ്ട്.

37 ഇടവകപത്രിക 1892 മീനം 1/3 പേജ് 51 - ലേഖനം

38 ഇടവകപത്രിക 1892 ഇടവം 1/5 പേജ് 76 - (വാർത്ത)

39 ഇടവകപത്രിക 1893 മകരം 2/11 പേജ് 211 (വാർത്ത)

40 ഇടവകപത്രിക 1893 ഇടവം 2/5 പേജ് 293 (പരസ്യം)

41 ഇടവകപത്രിക 1893 മിഥുനം 2/6 പേജ് 310 (വാർത്ത)

42 *അന്ത്യകല്പന ഈ ഗ്രന്ഥത്തിന്റെ മൂന്നാം ഭാഗത്ത് കൊടുത്തിട്ടുണ്ട്.*

43 *കാതോലിക്കേറ്റിന്റെ നിധി,* വള്ളിക്കാട്ട് ദയറാ, കോട്ടയം, 2005, പേജ് 180.

("ഈ ഗ്രന്ഥത്തിന്റെ" എന്ന് ഈ ലേഖനത്തിന്റെ കുറിപ്പുകളിൽ പറയുന്നത് ഈ ലേഖനം പ്രസിദ്ധീകരിച്ചിട്ടുള്ള "യുഗതേജസ്" - എം.ഒ.സി., കോട്ടയം, 2010 - എന്ന ഗ്രന്ഥത്തെക്കുറിച്ചാണ്. - എഡിറ്റർ)

# ബഹുമുഖ പ്രവർത്തനങ്ങൾ

## ഇസ്സഡ്. എം. പാറേട്ട്

മലങ്കരസഭ ഭരിക്കാൻ ഓരോ സമയത്തും ആവശ്യമുള്ള കഴിവുകൾ ഉള്ളവരെ നിയതി നിയോഗിച്ചുകൊണ്ടിരുന്നു എന്ന് പിമ്പോട്ടു നോക്കിയാൽ ബോദ്ധ്യമാവണം എന്നു മുമ്പ് പ്രസ്താവിച്ചിട്ടുണ്ട്. അന്നത്തെ പരിതഃസ്ഥിതികളിൽ ആക്രമണത്തിനൊ നിരോധനത്തിനൊ രണ്ടിനുമൊ വൈദഗ്ദ്ധ്യമുള്ള ഒരാളേക്കാൾ ആവശ്യം വശ്യവചസ്സായ, പുഞ്ചിരികൊണ്ട് വിജയിക്കാൻ കഴിവുള്ള കോമളകളേബരനായ ഒരു തന്ത്രജ്ഞനാണെന്നു കണ്ട് നിയതി തെരഞ്ഞെടുത്തു അയച്ചവനായിരുന്നു പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ്. അദ്ദേഹം അത്തരത്തിൽ വിജയിക്കുകയും ചെയ്തു.

### മഹാജനസഭ

യോജിച്ചു നിന്നു പ്രവർത്തിക്കാതെ ജീവിതസമരത്തിൽ വിജയം വരിക്കാൻ സാധിക്കുകയില്ല എന്ന് ജോസഫ് ദീവന്നാസ്യോസിനു നിശ്ചയമുണ്ടായിരുന്നു. അതിനാൽ തന്റെ അനുയായികളെ സഭേതര കാര്യങ്ങളിലും സംഘടിപ്പിക്കുന്നതിന് അദ്ദേഹം മുൻകൈ എടുത്തു പ്രവർത്തിച്ചു. ആ പ്രവർത്തനഫലങ്ങളിൽ ഒന്നായിരുന്നു "സാമൂഹ്യസമ്മേളനം" അല്ലെങ്കിൽ "മലങ്കരമഹാജനസഭ" എന്ന സംഘടന. 1085 ഇടവത്തിൽ ഇ. ജെ. ജോൺ, അബ്ദുള്ളാ പാത്രിയർക്കീസിനയച്ച ഒരു തുറന്ന കത്തിൽ മഹാജനസഭയെപ്പറ്റി പ്രതിപാദിച്ചിട്ടുള്ളതു ഈ വിധം സംഗ്രഹിക്കാം: "മലങ്കരമഹാജനസഭയുടെ ഉൽഭവചരിത്രം... സുറിയാനി സമുദായത്തിന്റെ വർത്തമാന ചരിത്രത്തിൽ സുപ്രസിദ്ധങ്ങളാണ്. സുറിയാനി സഭയിൽ മുളച്ചുവളർന്ന മതഭേദത്തോടുള്ള പോരാട്ടത്തിൽ ആയുസ്സിനെ വിനിയോഗിക്കേണ്ടിവന്ന... ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കൃത്യാന്തര ബാഹുല്യം നിമിത്തം സമുദായത്തിന്റെ വിദ്യാഭ്യാസ കേന്ദ്രസ്ഥാനമായ എം. ഡി. സെമിനാരിക്കു കൂടിയും ഉണ്ടായ ഞെരുക്കത്തെയും അനേകം പള്ളികളിലെ കുഴപ്പങ്ങളെയും മറ്റു പല സമുദായ വിപത്തുകളെയും കണ്ടുകൊണ്ട് സഹിച്ചിരിക്കാൻ സമുദായസ്നേഹം അനുവദിക്കാഞ്ഞ ചില യോഗ്യന്മാർ ആലോചിച്ചു ഏകദേശം പതിനഞ്ചു വർഷം മുമ്പ് സ്ഥാപിച്ചിട്ടുള്ളതാണ് മഹാജനസഭ. വറുഗീസ് മാപ്പിള, ശങ്കരമംഗലത്തു വർക്കി, ഗീവറുഗീസ് ദീവന്നാസ്യോസ്, കൊല്ലംപറമ്പിൽ കുര്യൻ, അക്കര സി. ചെറിയാൻ ഇവരെ ഈ സഭയുടെ പ്രാരംഭകന്മാരായി ഇപ്പോൾ ഓർമ്മയിൽ വരുന്നു (വട്ടിപ്പണം ബി. ബി. അക്കം, പുറം 26).

"ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്ത സുറിയാനിക്കാരുടെ ഒരു യോഗം 1092 മേടത്തിൽ എം.ഡി. സെമിനാരിയിൽ കൂടി സാമൂഹ്യ പരിഷ്ക്കാരത്തെ ഉദ്ദേശിച്ച് ചില പ്രസംഗങ്ങൾ നടത്തുകയും പ്രതിവർഷം ഒരു സമ്മേളനം നടത്തണമെന്ന് നിശ്ചയിക്കുകയും ചെയ്തു. ഒന്നു രണ്ടു വർഷം കഴിഞ്ഞപ്പോൾ ... ഇംഗ്ലീഷ് പഠിക്കാത്തവരുമായ.... ചേരാമെന്നു നിശ്ചയിച്ചു. അതുമുതൽ സമ്മേളനം ആണ്ടുതോറും പുഷ്ടി പ്രാപിച്ചു വന്നു..." (*മലങ്കരസഭയുടെ രഹസ്യപേടകം,* പുറം 117) എന്നാണ് ഇ. എം. ഫീലിപ്പോസ് രേഖപ്പെടുത്തിയിട്ടുള്ളത്.

### വറുഗീസു മാപ്പിള, പത്രപ്രവർത്തനം

"മലയാള മനോരമ"യുടെ സ്ഥാപകനായിരുന്ന കണ്ടത്തിൽ വറുഗീസ് മാപ്പിളയും ജോസഫ് ദീവന്നാസ്യോസും പല കാര്യങ്ങളിൽ സഹകരിച്ചു പ്രവർത്തിച്ചിരുന്നു എന്ന് ഇതിനു മുമ്പു തന്നെ രേഖപ്പെടുത്തിയിട്ടുണ്ടല്ലൊ. "മലയാള മനോരമ നടത്തുന്നതിനായി വറുഗീസ് മാപ്പിള ആരംഭിച്ച കമ്പിനിയിൽ മെത്രാപ്പോലീത്താ ഓഹരിക്കാരനായിരുന്നു. മലയാള മനോരമ പത്രത്തിന്റെ ആഫീസ് ഏതാനും കാലത്തേയ്ക്കു വുഡ്ലാൻഡ്സ് ബംഗ്ലാവിൽ (ചാപ്പൽ) നടത്തി. വറുഗീസ് മാപ്പിളയുടെ താമസവും ആ ബംഗ്ലാവിലായിരുന്നു. പിന്നീടാണ് വുഡ്ലാൻഡ്സ് തോപ്പിന്റെ വേറൊരു ഭാഗത്ത് ഇന്നു കാണുന്ന "മലയാള മനോരമ" ആഫീസ് കിടക്കുന്ന സ്ഥലത്ത് ആ കെട്ടിടം ഉണ്ടാക്കി പ്രസ്സും ആഫീസ്സും അവിടെ ആക്കിയത്. വറുഗീസ് മാപ്പിള എം. ഡി. സെമിനാരി മാനേജിംഗ് കമ്മറ്റിയുടെ സെക്രട്ടറി, എം. ഡി. ഷോടതിയുടെ സെക്രട്ടറി, എം.ജി.എം. ഹൈസ്കൂളിന്റെ മാനേജർ എന്നീ നിലകളിൽ ദീവന്നാസ്യോസുമായി സഹകരിക്കുകയും 1904 ജൂലൈ മാസത്തിൽ മരണത്തിനിടയാക്കിയ രോഗത്തിന്റെ ആരംഭം വരെ ക്ലേശങ്ങൾ സഹിക്കുകയും ചെയ്തു. ദീവന്നാസ്യോസ് 1054-ൽ കൊച്ചിയിൽ നിന്നു "കേരളപതാക" എന്നൊരു പത്രം പ്രസിദ്ധപ്പെടുത്തിയ വിവരം ഇതിനു മുമ്പു രേഖപ്പെടുത്തിയിട്ടുണ്ടല്ലൊ. ജോസഫ് ദീവന്നാസ്യോസും വറുഗീസ് മാപ്പിളയും തമ്മിലുണ്ടായിരുന്നതും, സമുദായത്തിനു പലവിധ നന്മകൾക്കും ഇടയാക്കിയതും ആയ വേഴ്ച, ഇരുവർക്കും ഉണ്ടായിരുന്ന പത്രപ്രവർത്തന കമ്പത്തിൽ നിന്നു ഉൽഭൂതമായതാവാം. ഈവിധം ബഹുമുഖങ്ങളായ പ്രവർത്തനങ്ങൾ നടത്തിയ മറ്റൊരു മെത്രാൻ നസ്രാണികൾക്ക് ഇതേവരെ ഉണ്ടായിട്ടില്ല. ഇനി ഉണ്ടാകുമെന്നും തോന്നുന്നില്ല.

(മലങ്കര നസ്രാണികൾ മൂന്നാം വാല്യത്തിൽ നിന്നും)

ലേഖനം

# സഭയിൽ സമാധാനമുണ്ടാകാൻ കലഹങ്ങൾ അവസാനിപ്പിക്കണം

**ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ**

മലങ്കരസഭാ കേസിൽ 2017 ജൂലൈ മൂന്നിലെ സുപ്രീംകോടതി വിധിയിൽ ആത്യന്തികമായി പ്രഖ്യാപിച്ചിരിക്കുന്നത് സഭയിൽ സമാധാനത്തിന് കലഹങ്ങൾ അവസാനിപ്പിക്കണം എന്നാണ്. സഭ നിലനിൽക്കുന്നതിനു വേണ്ട കൃപാവരങ്ങൾ ലഭ്യമാകുന്നതിനു പരസ്പരമുള്ള പോരാട്ടം അവസാനിപ്പിച്ച് ശാന്തിയും ഐക്യവും സൃഷ്ടിക്കണം. കലഹങ്ങളും തർക്കങ്ങളും അവസാനിപ്പിച്ച് സമാധാനം ഉണ്ടാക്കുന്നതാണ് മലങ്കരസഭയുടെ ഭാവിക്കുള്ള ഏക വഴി എന്ന് സുപ്രീംകോടതി വിധിയിൽ അസന്ദിഗ്ധമായി പ്രഖ്യാപിക്കുന്നു. സുപ്രീംകോടതിയുടെ നിരീക്ഷണം ഇപ്രകാരമാണ്:

> "മലങ്കരസഭാ തർക്കങ്ങളുടെ യഥാർത്ഥ കാരണം കക്ഷികൾക്കു മാത്രമേ വ്യക്തമായി അറിയൂ. സഭ നിലനിൽക്കണമെങ്കിൽ ഈ കലഹങ്ങൾ അവസാനിപ്പിക്കണം. ക്രിസ്തുവിന്റെ പാത യഥാർത്ഥത്തിൽ പിന്തുടരുന്ന വിശ്വാസികളുടെ മേൽ കൃപാവരങ്ങൾ ചൊരിയുന്നതിനും ഈ പോരാട്ടം അവസാനിപ്പിച്ചേ തീരൂ. സഭയിൽ സമാധാനമുണ്ടാകുന്നതിന് കലഹങ്ങൾ അവസാനിപ്പിക്കണം. ഇതു മാത്രമാണ് അതിനുള്ള ഏക വഴി. ഇത് നമുക്കാശിക്കാം."

കാതോലിക്കാ പക്ഷവും പാത്രിയർക്കീസു പക്ഷവും എന്ന വിഭാഗീയത 2017-ലെ സുപ്രീംകോടതി വിധിയിലൂടെ അവസാനിച്ചു. *മലങ്കരസഭ ഒന്നേയുള്ളു* എന്ന പ്രഖ്യാപനം വഴി ഇനി വിഘടിച്ചു നിൽക്കുക അസാധ്യമാണ്. അതിനാൽ വിശ്വാസത്തിന്റെ കാര്യത്തിലും അധികാരത്തിന്റെ തലത്തിലും വിഘടിച്ചു നിൽക്കുക സുപ്രീംകോടതി വിധിയുടെ അടിസ്ഥാനത്തിൽ അപ്രസക്തമാണ്. ഇക്കാര്യത്തിലും സുപ്രീം കോടതിയുടെ നിരീക്ഷണം ശ്രദ്ധേയമാണ്.

> 'കാതോലിക്കാ പക്ഷവും പാത്രിയർക്കീസ് പക്ഷവും മലങ്കര സഭയുടെ ഭാഗമാണ്. രണ്ടിന്റെയും അടിസ്ഥാന വിശ്വാസങ്ങൾ ഒന്നു തന്നെ. മലങ്കര സഭ ഒന്നേയുള്ളു. ഓർത്തഡോക്സ് സിറിയൻ സഭ വേറെയില്ല. പിന്നെ എന്തുകൊണ്ടാണ് നിസ്സാരമായി വിശ്വാസത്തിന്റെ കാര്യത്തിൽ പൊരുത്തമില്ലാത്ത അഭിപ്രായ വ്യത്യാസങ്ങൾ ഉണ്ടാക്കാൻ ശ്രമിക്കുന്നതെന്നു മനസിലാക്കുവാൻ കഴിയുന്നില്ല.'

മലങ്കരസഭ ഒന്നേയുള്ളു എന്നും ഓർത്തഡോക്സ് സിറിയൻ സഭ വേറെയില്ല എന്നും പ്രഖ്യാപിച്ച സുപ്രീം കോടതി വിധിയിൽ കേസും പോരാട്ടവും തീർത്തും അനാവശ്യമായ ഭരണ സംബന്ധമായ കാര്യങ്ങൾക്കായാണ് എന്ന് വ്യക്തമാക്കുന്നു.

മലങ്കരസഭാ കേസുകളുടെ പ്രാരംഭം മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ 1877-ൽ ആലപ്പുഴ ജില്ലാക്കോടതിയിൽ ഫയൽ ചെയ്ത സെമിനാരി കേസാണ്. തുടർന്ന് എത്രയോ കേസുകൾ, നിരവധി കോടതികൾ കയറിയിറങ്ങി, 1934-ലെ ഭരണഘടന സാധുവാണെന്നും മലങ്കരസഭയുടെ ലൗകികവും വൈദികവും ആത്മീയവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമാണെന്നും 2017-ലെ സുപ്രീം കോടതി വിധിയിൽ പ്രഖ്യാപിക്കുന്നു.

മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കുന്നതിനായി സുപ്രീംകോടതിയുടെ നിർദ്ദേശാനുസരണം ജസ്റ്റീസ് മളീമഠിന്റെ നിരീക്ഷണത്തിൽ നടത്തിയ 2002-ലെ പരുമല അസോസിയേഷനിൽ സംബന്ധിക്കാതെ വിഘടിത വിഭാഗം പുത്തൻകുരിശിൽ വേറെ അസോസിയേഷൻ നടത്തി ഭരണഘടന ഉണ്ടാക്കിയതാണ് തത്വത്തിൽ വിഘടിത വിഭാഗത്തിനുണ്ടായ ഏറ്റവും വലിയ പരാജയം. അതിനാൽ മലങ്കരസഭയിലെ ഒരു പള്ളിയിലും വിഘടിത വിഭാഗത്തിന്റെ 2002-ലെ ഭരണഘടനയോ സമാന്തരഭരണമോ സുപ്രീംകോടതി വിധിയിൽ അനുവദിച്ചിട്ടില്ല.

മലങ്കരസഭയുടെ സ്വാതന്ത്ര്യവും ദേശീയവും സാർവ്വത്രികവുമായ ദർശനങ്ങൾ ഉൾക്കൊള്ളുന്ന 1934-ലെ ഭരണഘടനയുടെ നിയമ സാധുത ഉറപ്പിക്കുന്ന പ്രഖ്യാപനമാണ് 2017 ജൂലൈ മൂന്നിലെ സുപ്രീം കോടതി വിധി. മലങ്കര സഭയ്ക്കു കീഴിലുള്ള എല്ലാ പള്ളികളും 1934-ലെ ഭരണഘടനപ്രകാരം ഭരണം നടത്തണമെന്നാണ് വിധിതീർപ്പ്.

മലങ്കരസഭയിലെ എല്ലാ പള്ളികളുടെയും ഉടമസ്ഥാവകാശവും ഭരണ നടത്തിപ്പും 1934-ലെ ഭരണഘടനപ്രകാരം മാത്രം നിർവ്വഹിക്കപ്പെടണം എന്ന 1995-ലെ സുപ്രീംകോടതി വിധിയും ശരിവച്ചു. 2002-ൽ എതിർവിഭാഗം തയ്യാറാക്കിയ ഭരണഘടന കോടതി അസാധുവാക്കി. അന്ത്യോക്യൻ പാത്രിയർക്കീസിന് യാതൊരുവിധത്തിലും മലങ്കരയിൽ ഇടപെടുവാൻ കഴിയാത്തവിധമാണ് സുപ്രീംകോടതി വിധി തീർപ്പ് എഴുതിയിരിക്കുന്നത്.

പള്ളിക്കേസിൽ സുപ്രീം കോടതിയുടെ 2017 ജൂലൈ 3 വിധിയിലൂടെ മലങ്കരസഭയിൽ പാത്രിയർക്കീസ് വിഭാഗത്തിന് സ്വതന്ത്രമായ സ്വത്വം നഷ്ടപ്പെട്ടു. 1934-ലെ ഭരണഘടനയ്ക്ക് വിധേയമാകാതെ പള്ളികളിൽ അവകാശം ലഭിക്കുകയില്ല. ഇത്തരം സാഹചര്യത്തിൽ എന്താണ് പരിഹാരമാർഗ്ഗമെന്ന് സുപ്രീംകോടതി നിർദ്ദേശിക്കുന്നു:

> *രണ്ടു വിഭാഗങ്ങളും തമ്മിൽ ഭിന്നത നിലനില്ക്കുന്നതിനാലും രണ്ടു വിഭാഗങ്ങൾ തമ്മിലുള്ള ഒത്തുതീർപ്പിനുള്ള സാദ്ധ്യത വളരെ വിരളമായതിനാലും ഓരോ വിശ്വാസത്തിലും നില്ക്കുന്ന ഓരോ വികാരിമാരെ ശുശ്രൂഷകൾ നടത്താൻ അനുവദിക്കണമെന്ന അപേക്ഷ, സ്വീകരിക്കത്തക്കതല്ല; കാരണം, ഇത് സമാന്തര ഭരണസംവിധാനത്തിന് പരിപോഷണം നൽകുന്നതാകും.*

സമാന്തര ഭരണ സംവിധാനം മലങ്കരയിൽ ഇനിയും ഉണ്ടായി സമാധാന അന്തരീക്ഷം തകർക്കുവാൻ സുപ്രീം കോടതി ആഗ്രഹിക്കുന്നില്ല. ഇത്തരം സാഹചര്യത്തിൽ ക്രിസ്തീയ കൂട്ടായ്മയും സാഹോദര്യ പ്രീതിയും സംരക്ഷിച്ച് മലങ്കരസഭയിൽ സമാധാനം പുനഃസ്ഥാപിക്കുന്നതിനായി ഏവരും 1934-ലെ മലങ്കരസഭയുടെ ഭരണഘടന അംഗീകരിച്ച് *ഒരിടയനും ഒരാട്ടിൻ കൂട്ടവുമായി* വളരണം. അതിനുള്ള വിശാല ദർശനവും അനുരഞ്ജന മനോഭാവവും ക്രിസ്തീയ സഹിഷ്ണുതയും പുലർത്തുവാൻ കഴിയണം. 1934-ലെ ഭരണഘടനയും 2017-ലെ സുപ്രീം കോടതി വിധിയുടെയും അടിസ്ഥാനത്തിൽ സഭയിൽ ഐക്യവും ശാന്തിയും ഉണ്ടാകുവാനായി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യണം. പള്ളിക്കേസിൽ വാദിയും പ്രതിയും നടത്തിയ വാദമുഖങ്ങൾ സമഗ്രമായി പരിശോധിച്ച ശേഷം നടത്തിയ സുപ്രീം കോടതി വിധി തീർപ്പിനെ നിരാകരിക്കുന്നത് ദൈവികമല്ല. അത് തികച്ചും നീതിപീഠത്തോടുള്ള നിഷേധമാണ്. അനുരഞ്ജനത്തിന്റെ പാതകളിൽ പ്രകാശം പരത്തുവാനുള്ള ധാർമ്മിക ഉത്തരവാദിത്വം സുപ്രീം കോടതി വിധിയുടെ അടിസ്ഥാനത്തിൽ ഏവരും സ്വീകരിക്കണം.

സുപ്രീം കോടതി വിധിയുടെ പശ്ചാത്തലത്തിൽ 2017-നു ശേഷം ഉണ്ടായ വിവിധ വിധികളിലൂടെ കേസിൽപെട്ട പല പള്ളികളും 1934-ലെ ഭരണഘടനയ്ക്ക് വിധേയമായി മലങ്കര മെത്രാപ്പോലീത്തായുടെ ഭരണത്തിൻകീഴിലായി. ഈ വിധികൾ വിളിച്ചറിയിക്കുന്നത് ഇനിയും വിഘടിത വിഭാഗത്തിന് മലങ്കര സഭയിൽ നിയമത്തിന്റെ പശ്ചാത്തലത്തിൽ സ്വത്വവും തനിമയും ഇല്ല എന്ന വസ്തുതയാണ്. 2017 ജൂലൈ 3-ലെ വിധിക്കു ശേഷം മലങ്കരസഭയ്ക്ക് കൈവശാവകാശം ലഭിച്ച പ്രധാന പള്ളികൾ നിരവധിയാണ്.

സഭാക്കേസിൽ സുപ്രീം കോടതി വിധിക്ക് അനുസൃതമായി മുപ്പതോളം പള്ളികളുടെ കൈവശാവകാശം മലങ്കരസഭയ്ക്ക് ലഭിച്ചു. കഴിഞ്ഞ രണ്ട് വർഷത്തിനുള്ളിൽ (2017-2019) ലഭിച്ച മണ്ണത്തൂർ, കോലഞ്ചേരി, വരിക്കോലി, കണ്യാട്ടുനിരപ്പ്, നെച്ചൂർ, ചാത്തമറ്റം, മുളക്കുളം, തൃക്കുന്നത്ത് സെമിനാരി പള്ളി, വെട്ടിത്തറ, ചേലക്കര, കട്ടച്ചിറ, പിറവം, പാലക്കുഴ, ചാലിശ്ശേരി, മാന്ദമംഗലം, കോത

മംഗലം, പഴന്തോട്ടം, പെരുമ്പാവൂർ, കാരിക്കോട്, എരിക്കുംചിറ, ചെറുകുന്നം, മംഗലം ഡാം, മേപ്രാൽ മുതലായവ അതിൽ ചിലതു മാത്രം. ഇനി വിധി പറയുവാനുള്ള പള്ളികളും മലങ്കരസഭയുടെ ഭരണത്തിൽ എത്തും എന്നത് ഒരു യാഥാർത്ഥ്യമാണ്.

സുപ്രീം കോടതി വിധിയുടെ പശ്ചാത്തലത്തിൽ വിഘടിത വിഭാഗത്തിന് നിയമസാധുത ലഭ്യമാകുകയില്ല എന്ന് ഇത്തരം വിധികൾ സാക്ഷ്യപ്പെടുത്തുന്നു. കലഹങ്ങളും പോരാട്ടങ്ങളും പര്യവസാനിപ്പിച്ച് സുപ്രീം കോടതി വിധിക്ക് അനുസൃതമായി ഐക്യവും കൂട്ടായ്മയും സൃഷ്ടിക്കുക എന്നത് കാലഘട്ടത്തിന്റെ ആവശ്യമാണ്.

മലങ്കരസഭയിൽ 2017-ലെ സുപ്രീം കോടതി വിധി *ഒരിടയനും ഒരാട്ടിൻ കൂട്ടവും* എന്ന ദർശനമാണ് അവതരിപ്പിക്കുന്നത്. *ഒരു സഭ, ഒരു ഭരണഘടന, ഒരു ഭരണക്രമം, ഒരു ജനാധിപത്യ സംവിധാനം* എന്ന തത്വം ഉൾക്കൊള്ളുക എന്നതാണ് നിയമവ്യവസ്ഥ നിർദ്ദേശിക്കുന്നത്. ദേശീയവും സ്വതന്ത്രവുമായ മലങ്കരസഭയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് ഒരധികാരവും ഇല്ല എന്നും പാത്രിയർക്കീസിന്റെ ആത്മീയാധികാരം അസ്തമനാവസ്ഥയിലെത്തിയെന്നുമുള്ള സുപ്രീം കോടതിയുടെ കണ്ടെത്തലിന് വിരുദ്ധമായി പ. ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ പാത്രിയർക്കീസ് ബാവായുടെ ഇടപെടൽ അത്യന്തം നീതി നിഷേധത്തിന്റേതാണ്. അതിന് ആവശ്യമായ സുരക്ഷയും സഹായവും ഒരുക്കുന്ന സർക്കാർ നയങ്ങളും സുപ്രീം കോടതി വിധിയുടെ പ്രത്യക്ഷമായ ലംഘനമാണ്.

കേരളത്തിൽ എത്തിയ പാത്രിയർക്കീസ് നടത്തിയ പത്ര പ്രസ്താവനകളും പ്രഭാഷണങ്ങളും എല്ലാം സുപ്രീം കോടതി വിധി അട്ടിമറിക്കുന്ന തരത്തിലുള്ളതാണ്. മലങ്കരയിൽ 2019-ൽ എത്തിയ പാത്രിയർക്കീസ് ബാവായുടെ പ്രസംഗങ്ങളിൽ ശക്തിപ്പെട്ടത് ഭീകരത സൃഷ്ടിക്കുന്ന വാക്ധോരണിയും നീതിനിഷേധങ്ങളുമാണ്. ഇന്ത്യയുടെ പരമോന്നത നീതിപീഠത്തിന്റെ വിധിയേയും നീതിന്യായ വ്യവസ്ഥകളുടെ സംവിധാനങ്ങളെയും നിഷേധിക്കുകയും പ്രതിരോധിക്കുകയും ചെയ്ത് വിഘടിത വിഭാഗത്തിന്റെ രാഷ്ട്രീയ അജണ്ടായെ പിന്തുണയ്ക്കുകയാണ് ചെയ്തത്. മലങ്കരസഭാ കേസിൽ കോടതികളെ സമീപിച്ച് വാദപ്രതിവാദ മുഖങ്ങൾ എല്ലാം നിരത്തിയിട്ടും സുപ്രീം കോടതി വിധി പ്രതികൂലമായപ്പോൾ അതിനെ പാത്രിയർക്കീസും നിഷേധിക്കുന്ന സമീപനം അത്യന്തം ഖേദകരമാണ്. മലങ്കരസഭയിൽ പുതിയ പള്ളികളും സ്ഥാപനങ്ങളും നിർമ്മിച്ച് അന്ത്യോഖ്യൻ വിശ്വാസവും അന്ത്യോഖ്യൻ-മലങ്കര ബന്ധവും നീണാൾ നിലനിർത്തണമെന്ന പാത്രിയർക്കീസിന്റെ ആഹ്വാനം 2017-ലെ സുപ്രീം കോടതി വിധിയുടെ നഗ്നമായ ലംഘനമാണ്. അതിനെ കോടതിയിലൂടെ നേരിടുവാനുള്ള സംവിധാനം ഉണ്ടാകാത്തത് മലങ്കരസഭാ മക്കൾ സമാധാനകാംക്ഷികൾ ആയതുകൊണ്ടു മാത്രമാണ്.

ഇന്ത്യയിൽ 2019-ലെ കണക്കിൻപ്രകാരം 135.5 കോടി ജനങ്ങളുണ്ട്. അതിൽ ക്രിസ്ത്യാനികൾ രണ്ടര ശതമാനത്തിൽ താഴെ മാത്രം. മലങ്കരസഭാ കേസുമായി സുപ്രീം കോടതിയെ സമീപിച്ചവരെ (1958-2017) കണക്കാക്കുമ്പോൾ ആകെ 25 ലക്ഷത്തിൽ താഴെ മാത്രം!

ഇന്ത്യയുടെ പരമാധികാര സമിതിയായ സുപ്രീം കോടതിയുടെ സുപ്രധാനമായ സമയവും സാധ്യതകളും വ്യവഹാര പരിഹാരത്തിനായി ചെലവിടുന്നത് ഇന്ത്യൻ ജനതയുടെ കാൽ ശതമാനത്തിന് താഴെ. കൃത്യമായി പറഞ്ഞാൽ വെറും 0.15 ശതമാനത്തിനു മാത്രമായി തീരുന്നു. എന്നിട്ടും സുപ്രീം കോടതിയുടെ വിവിധ ബഞ്ചുകൾ 1958-ലും 1995-ലും 2017-ലും മലങ്കരസഭാ കേസിൽ സുപ്രധാനമായ വിധി പറഞ്ഞു. കോടതിവിധി അനുസരിക്കാം എന്നുള്ള നീതിബോധത്തിലാണല്ലോ ഇരു വിഭാഗവും കോടതിയെ സമീപിച്ചത്. എന്നാൽ സുപ്രീം കോടതിയുടെ 2017-ലെ ആത്യന്തികമായ വിധിയെ ചോദ്യം ചെയ്യുവാനും നിഷേധിക്കുവാനും സന്നദ്ധരായ ഒരു വിഭാഗം അക്ഷരാർത്ഥത്തിൽ അരാജകത്വം സൃഷ്ടിക്കുകയാണ്.

വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ 11-ാമതു ആഗോള അസംബ്ലി 2021-ൽ ജർമ്മനിയിൽ നടക്കും. അതിന്റെ മുഖ്യ ചിന്താവിഷയം 'ക്രിസ്തുവിന്റെ സ്നേഹം അനുരഞ്ജനത്തിലേയ്ക്കും ഐക്യത്തിലേയ്ക്കും നയിക്കുന്നു' (Christ's Love moves the World to reconcilliation and Unity) എന്നതാണ്. പ്രാദേശിക സഭയിൽ ഐക്യത്തിനും അനുരഞ്ജനത്തിനും തുരങ്കം വയ്ക്കുന്നവർക്ക് എങ്ങനെ ആഗോള സഭാവേദികളിൽ ഒന്നിച്ചിരുന്ന് ഇത്തരം വിഷയങ്ങളുടെ വേദശാസ്ത്രവും സഭാശാസ്ത്രവും കാലികമായി വിലയിരുത്തുവാൻ കഴിയും. മലങ്കരസഭയുടെ പശ്ചാത്തലത്തിൽ പ്രാദേശികതലങ്ങളിലെ തർക്കങ്ങളും പ്രതിസന്ധികളും ക്രിസ്തീയ സ്നേഹത്തിലും 1934-ലെ ഭരണഘടനയുടെയും സുപ്രീംകോടതി വിധികളുടെയും അടിസ്ഥാനത്തിലും ഉൾക്കൊള്ളുവാൻ കഴിയണം. അത് ഇന്ത്യൻ ജുഡീഷ്യറിയോടും ജനാധിപത്യ സംവിധാനത്തോടും നീതിബോധത്തോടുമുള്ള ആഭിമുഖ്യവും ബഹുമാനവും ആയിരിക്കും.

സഭാക്കേസിൽ സുപ്രീംകോടതിയുടെ 2017 ജൂലൈ 3-ലെ സുപ്രധാന വിധി വന്നതു മുതൽ പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ എടുത്ത ധീരമായ നിലപാട് ആത്യന്തികമായി ശരിയാണെന്ന് ഇപ്പോഴുള്ള സംഭവവികാസങ്ങൾ തെളിയിക്കുന്നു. *തട്ടിക്കൂട്ടിയുള്ള സഭാ സമാധാനം* ആവശ്യമില്ല എന്നതായിരുന്നു പ. ബാവായുടെ നിലപാട്. കഴിഞ്ഞ രണ്ടു വർഷത്തിനുള്ളിൽ പ. ബാവാ സുപ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിൽ നടത്തിയ പ്രഭാഷണങ്ങൾ എല്ലാംതന്നെ സഭയുടെ ചരിത്രം, കാനോൻ, ഭരണഘടന, സംസ്ക്കാരം, കോടതിവിധികൾ എന്നിവ എല്ലാം സ്വാംശീകരിച്ച് ഭാവിയെക്കുറിച്ചുള്ള ദർശനങ്ങൾ അവതരിപ്പിക്കുന്നവയാണ്. അവ അതതു രീതിയിൽ ക്രോഡീകരിക്കുന്നത് ചരിത്ര പഠിതാക്കൾക്ക് പുതിയ ദർശനങ്ങൾ ഉൾക്കൊള്ളുവാൻ പര്യാപ്തമായിരിക്കും. പ. കാതോലിക്കാബാവ 2019 മെയിൽ തൃശൂരിൽ നടന്ന യുവജനസമ്മേളനത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ദൈവത്തിന്റേതാകയാൽ അതിനെ ദ്രോഹിച്ചവരെയെല്ലാം ദൈവം നശിപ്പിച്ചു എന്നും മലങ്കരസഭയെ ആർക്കും നിർമ്മൂലമാക്കുവാൻ സാധ്യമല്ലെന്നും പറഞ്ഞു. പ. ബാവായുടെ വാക്കുകൾ ശ്രദ്ധിക്കുക:

"മലങ്കര ഓർത്തഡോക്സ് സുറിയാനിസഭ ദൈവത്താൽ അനുഗ്രഹിക്കപ്പെട്ട സഭയാണ്. ഈ സഭയെ തട്ടിത്തകർക്കുവാൻ ആര് ശ്രമിച്ചാലും സ്വയം തകരുകയാണ്. അത് വ്യക്തിയാകട്ടെ, പ്രസ്ഥാനമാകട്ടെ, ഒരു രാഷ്ട്രീയ പാർട്ടിയാകട്ടെ. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ദൈവത്തിന്റെ സ്ഥാപനമാണ്. ആ സ്ഥാപനത്തോട് ആരെങ്കിലും ഏതെങ്കിലുംവിധത്തിൽ പോരാടി വിജയിക്കുവാൻ ഉദ്ദേശിക്കുന്നുണ്ടെങ്കിൽ, പോരാട്ടം ദൈവത്തോടാണ്. ആ പോരാട്ടം ഒരിക്കലും വിജയിക്കാൻ പോകുന്നില്ല എന്നത് വസ്തുതയാണ്. അതുകൊണ്ട് നമ്മളാരും പതറേണ്ട കാര്യമില്ല. പക്ഷേ നിലപാടുകൾ ഉണ്ടാകണം."

പ. ബാവായുടെ വാക്കുകളിൽ നിറയുന്നത് സമകാലിക രാഷ്ട്രീയ-സാമൂഹിക സഭാപരമായ അവസ്ഥകളുടെ പ്രതിസ്പന്ദനങ്ങളാണ്. പ. പിതാവ് പറയുന്നു: "നീതിന്യായ കോടതികളെ വെല്ലുവിളിക്കുന്നത് രാജ്യദ്രോഹമാണ്. അതാരായിരുന്നാലും കൊള്ളാം. അത് ഏതെങ്കിലും സ്വാധീനം ഉപയോഗിച്ച് നീതി ന്യായ കോടതികളെ വെല്ലുവിളിക്കുന്നത് നാശത്തിനാണ്. അത് ഒരാളുടെ നാശത്തിനല്ല സർവ്വരുടേയും നാശത്തിന് ആയിരിക്കും. അതുകൊണ്ട് അങ്ങനെയുള്ള തിരിച്ചറിവുകൾ ഉണ്ടാവണം. അല്ലാതെ വേറൊരു രാജ്യത്ത് ചെന്ന് അവരുടെ ഭരണത്തേയോ നിയമസംഹിതകളേയോ വിമർശിക്കുന്നവർ ആരെങ്കിലുമുണ്ടോ? ഏതെങ്കിലും രാജ്യത്ത് നടക്കുമോ അത്? ഇത് ജനാധിപത്യ രാജ്യമായതുകൊണ്ടാണ് ഇവിടുത്തെ സംവിധാനത്തെ, നിയമസംഹിതയെ വിമർശിച്ച് പ്രസംഗിപ്പാൻ തക്കവണ്ണം ധൈര്യപ്പെടുന്നത്."

പ. അപ്രേം പാത്രിയർക്കീസിന്റെ 2019-ലെ കേരള സന്ദർശന പശ്ചാത്തലത്തിൽ നടത്തിയ പ്രസംഗങ്ങൾക്കുള്ള പ. ബാവായുടെ മറുപടിയാണിതിൽ പ്രതിധ്വനിക്കുന്നത്. സഭാചരിത്രകാരനായ കെ. വി. മാമ്മൻ കോട്ടയ്ക്കൽ അടയാളപ്പെടുത്തിയതുപോലെ 'പോരടിച്ചു തകർന്ന പേരില്ലാ സഭാ ഗ്രൂപ്പി'ന്റെ ആത്മവഞ്ചനയുടെ കഥയാണ് പ. ബാവായുടെ പ്രഭാഷണങ്ങളുടെ അകവും പുറവും.

ഒന്നര നൂറ്റാണ്ടായ മലങ്കരസഭയിലെ തർക്കങ്ങൾ 2017-ലെ സുപ്രീംകോടതി വിധിയിലൂടെ അവസാനിപ്പിക്കുവാൻ ഏവർക്കും കഴിയണം. വ്യവഹാരങ്ങളും ഭിന്നതകളും പോരാട്ടങ്ങളും അവസാനിപ്പിച്ച് *ഒരിടയനും ഒരാട്ടിൻകൂട്ടവുമായി* തീരുവാൻ കഴിയണം. സഭാക്കേസിൽ ഇനിയും എത്ര കോടതിവിധികൾ ഉണ്ടായാലും അത് 1934-ലെ മലങ്കരസഭാ ഭരണഘടനയ്ക്ക് അനുസൃതമായ വിധി മാത്രമായിരിക്കും. കോടതി വ്യവഹാരങ്ങളിലൂടെ വിഘടിത വിഭാഗത്തിന് ഇനി നിലനില്പില്ല. ഭരണഘടനയും കോടതിവിധികളും ഉൾക്കൊണ്ട് ക്രിസ്തീയമായ സാക്ഷ്യം നിലനിർത്തുവാൻ കഴിയണം.

ഇനി ഒരു തലമുറ കൂടി സഭാവ്യവഹാരങ്ങളിലും പോരാട്ടങ്ങളിലും ഇടപെട്ട് തകർന്നടിയുവാൻ ഇടയാകരുത്. 2017-ലെ സുപ്രീംകോടതി വിധി ദൈവിക ഇടപെടലായി സ്വീകരിക്കുവാൻ ഏവർക്കും സാധിക്കണം.

> "ദൈവത്തെ ഭയപ്പെടുന്നവരെ രക്ഷിക്കാൻ ദൈവം എപ്പോഴും ഒരുങ്ങിയിരിക്കുന്നു. ദൈവത്തിന്റെ തേജസ്സ് നമ്മുടെ ദേശത്ത് കുടികൊള്ളും. കാരുണ്യവും വിശ്വസ്തതയും ആശ്ലേഷിക്കും. നീതിയും സമാധാനവും പരസ്പരം ചുംബിക്കും. ഭൂമിയിൽ വിശ്വസ്തത മുളയ്ക്കും. നീതി സ്വർഗ്ഗത്തിൽ നിന്നു ഭൂമിയെ നോക്കും. ദൈവം നന്മ വർഷിക്കും."
>
> (സങ്കീർത്തനങ്ങൾ 85:9-12)

# അപ്പം ജീവിതം തന്നെയായി മാറുമ്പോൾ

## പെന്തിക്കോസ്തിക്ക് ശേഷം നാലാം ഞായർ

## (വി. മത്തായി 14:14)


## ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ




ക്രിസ്തുവിന്റെ അടയാളങ്ങൾ മോഹനസങ്കൽപ്പങ്ങളിൽ നിന്നല്ല, മനുഷ്യന്റെ അടിസ്ഥാന പ്രതിസന്ധികളിൽ നിന്നാണ് ശക്തി സംഭരിക്കുന്നത്. ഇതിന്റെ പ്രകാശനമാണ് വി. മത്തായി 14.14 മുതലുള്ള വാക്യങ്ങളിൽ വായിക്കുക. വിജനതയിൽ യേശുവിനെ അന്വേഷിച്ച് എത്തിയവരിൽ നിന്നാണ്അതാരംഭിക്കുന്നത്. മേലാളസമൂഹങ്ങളൊക്കെ മനുഷ്യന്റെ വിശപ്പും കണ്ണീരും ബലിയർപ്പിച്ചാണ് നേട്ടങ്ങൾ കൊയ്തതെടുക്കുക. മനുഷ്യനെപ്പോലെ സംസാരിക്കാനനുവദിക്കാത്ത, മനുഷ്യനെപോലെ ജീവിക്കാനാനുവദിക്കാത്ത അത്തരം സമൂഹങ്ങളുടെ കഥ വാഴക്കുലയിലെ നീലപ്പുലയനെപോലെ അനേകം കതാപാത്രങ്ങളിലൂടെ അടയാളപ്പെടുത്തുന്നത് മലയാള സാഹിത്യത്തിൽ കാണാം. എന്നാൽ നസ്രായൻ പച്ചപരമാർത്ഥങ്ങളായ മനുഷ്യന്റെ അടിസ്ഥാനപ്രശ്നങ്ങളെ അവരോടൊന്നിച്ച് അഭിമുഖീകരിക്കുകയായിരുന്നു. ഇവിടെ നാമിന്ന് യാതാർത്ഥ്യബോദ്ധ്യങ്ങളോടെ സ്വീകരിക്കേണ്ട ചില കാര്യങ്ങൾ ഓർമ്മിക്കുക.



**1. വിജനത പരിവർത്തനത്തിന്റെ ഖനി**

മണ്ണിന്റെ മാറിൽ ഒറ്റക്കിരുന്ന് പ്രാർത്ഥിക്കാൻ ആവാം യേശുനാഥൻ വിജനതയിലേക്ക് പോയത്. ജനനിബിഡമായ ഇടങ്ങളിൽ ഒറ്റക്കാകുന്നതിനേക്കാൾ, വിജനതയിലെ ഒറ്റക്കിരിക്കുന്നതും ഒരു ധ്യാനം പോലെ ഹൃദ്യമായിരുന്നിരിക്കണം. ഇവിടെ വിജനതയെ മറ്റൊന്നിനും വെച്ച് മാറാനാവാത്ത ജിവിതപ്രതിബദ്ധതയുടെ തീവ്രപ്രകാശനമായി നാമത് കാണേണ്ടതാണ്. ഒറ്റക്കിരിക്കുമ്പോൾ പിതാവിനോടൊരുമിച്ച് ആയിരിക്കുന്ന സവിശേഷത ക്രിസ്തുവിന്റെ ഏകാന്തതയുടെ സവിശേഷതയാണ്.

അത്തരമൊരു ലളിതസൗഹൃദത്തിൽ ദൈവമെന്ന ഏറ്റവും പ്രിയസുഹൃത്തിനെ കൈവിട്ടതാണ് നമ്മുടെ കാലുഷ്യങ്ങൾക്ക് കാരണമാകുക. ദൈവത്തോടുള്ള കൂട്ട് കൈവിട്ട് പോയവൻ വൃക്ഷങ്ങളുടെയും മറ്റും മറതേടി ഒളിച്ചിരിക്കും. വിജനതയിൽ തനിക്ക് സൈ്വര്യഭംഗം ഉണ്ടാവുമ്പോൾ പോലും അവരുടെ ഹൃദയവ്യഥകൾക്കൊപ്പം നിൽക്കാൻ യേശുവിന് സാധിക്കുന്നു. രോഗികൾ നല്ല വൈദ്യനിൽ നിന്ന് സൗഖ്യം നേടുന്നു. വിജനതയിലെ ജനത്തെ കുറിച്ച് ഇങ്ങനെ കുറിക്കുവാനിഷ്ടം- *അവർ സൗഖ്യത്തോടും,സംതൃപ്തിയോടും, ആശ്വാസത്തോടും സൗഹൃദം തേടി എത്തിയവരായാരുന്നു.* അവർക്ക് കൂട്ടാകുവാൻ പുത്രൻ തമ്പുരാൻ അഞ്ച് അപ്പവും രണ്ട് മീനും എടുത്ത് വാഴ്‌വിന്റെ സ്നേഹത്തിൽ വാഴ്ത്തി. സ്നേഹത്തിന്റെ ആ അപ്പനുറുക്കുകൾ ഇനിയും എത്രയോ പേരുടെ വിശപ്പാറ്റുവാൻ ഉതകുംവിധം വർദ്ധിച്ചിരുന്നു. ദൈവത്തിന്റെ കൂട്ടിന്റെ പ്രത്യേകതയാണിത്. അത് ബഹുലമായ ഒരു കാലത്തിന്റെയും വിശപ്പാറ്റുന്നതാണ്. *അയ്യായിരങ്ങളിലേക്ക് വളരാനും ആശ്വസിപ്പിക്കുവാനും, സംതൃപ്തരാക്കുവാനും കഴിയുന്ന ഒരു ഏകാന്തതയുടെ വിജനതയെ കുറിച്ച് നാം ഗൗരവ്വത്തോടെ ശ്രദ്ധിക്കണം.* ഐൻസ്റ്റീനെപോലെയുള്ള ശാസ്ത്രപ്രതിഭകൾക്കും, ഖലീൽ ജീബ്രാനെപോലെയുള്ള എഴുത്തുകാർക്കും, പരുമല തിരുമേനിയെപോലെയുള്ള താപസന്മാർക്കും സാധിച്ച ഏകാന്തതകളുടെ സാധ്യത എത്ര മനേഹരമാണ്. ഒരു കലത്തിൽ അടച്ചുവെച്ച മുന്തിരി വീഞ്ഞായി മാറുംപോലെ ധ്യാനനിർഭരമാണ് മരുഭൂമിയിലെ പരിവർത്തനങ്ങൾ. ആയിരിക്കണക്കിന് സന്ന്യാസിമാർ വിജനതയിലേക്ക് മാറിപ്പോയത് ഈ ധന്യാനുഭവത്തിന്റെ ആകർഷണീയതയിലാവാം.

**2. അപ്പവും നവസാംസ്ക്കാരികതയും.**

അപ്പം കൽദായ സമൂഹത്തിന് ഒരു ഉടമ്പടിയുടെ പ്രതീകമായിരുന്നു. മാറി എന്ന സ്ഥലത്ത് നിന്ന് ബി.സി 1800-ലേതായി കണ്ടെത്തിയ ചില രേഖകൾ അങ്ങിനെയൊരു കഥ പറയുന്നുണ്ട്. രണ്ട് വ്യക്തികളോ/വിഭാഗങ്ങളോ തമ്മിലുള്ള ഉടമ്പടി ഒരപ്പത്തിന്മേൽ രേഖപ്പെടുത്തും. അവ വായിച്ചശേഷം അത് രണ്ടായി മുറിച്ച് രണ്ട് കക്ഷികളും ഭക്ഷിക്കും. അതോടെ ആ ഉടമ്പടി നിലവിൽ വരികയായ്. ഒരുപക്ഷെ അവരുടെ ആത്മാവിന്റെ ഭാഗമായി അത് മാറുന്നുവെന്നതാണ് സത്യം.

ഒരു മാത്ര അഞ്ച് അപ്പവും രണ്ട് മീനും വിശപ്പുള്ള ലോകത്തിന്റെയും, സ്നേഹമുള്ള ദൈവത്തിന്റെയും ഉടമ്പടിയായി മാറുകയാണ്. കാരണം പുത്രൻ തമ്പുരാൻ *സ്വർഗ്ഗത്തേക്ക് നോക്കി വാഴ്ത്തി, അപ്പം നുറുക്കി ശിഷ്യന്മാരുടെ പക്കലും, അവർ പുരുഷാരത്തിനും കൊടുക്കുകയാണ് ചെയ്തത്.* സ്വർഗ്ഗം മണ്ണിനും മനുഷ്യർക്കും മദ്ധ്യേ ഉടമ്പടിയായി മാറുന്നു. കാർമ്മീകനും, ബലിവസ്തുവും യേശു തന്നെയാണ്. ഒരർത്ഥത്തിൽ ഈ സ്നേഹ ഉടമ്പടിയാണ് വിശുദ്ധ കുർബ്ബാന. അപ്പമെന്നത് മനുഷ്യാവാതാര ശുശ്രൂഷയുടെ അനന്യമായ സാംസ്ക്കാരിക അടയാളമാണ്. ക്രിസ്തുവിനോടുള്ള സ്നേഹസാംസ്ക്കാരികതയെ സ്വീകരിക്കുന്നവർക്കെ ക്രിസ്തുവിന്റെ അടയാളമായ അപ്പം ഭക്ഷിക്കാൻ അർഹതയുള്ളൂ. ക്രിസ്തു അപ്പത്തെ സ്വർഗ്ഗത്തേക്ക് നോക്കി വാഴ്ത്തിയത് വിശപ്പുള്ളവർക്ക് വേണ്ടിയായിരുന്നു. കുർബ്ബാനയും ആത്മീയവിശപ്പുള്ളവർക്ക് വേണ്ടിയുള്ള സ്വർഗ്ഗീയ ഭോജ്യമാണ്. അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും യേശുവിനെ തേടിയെത്തുന്നത് അവനൊടൊന്നിച്ചുള്ള സാംസ്ക്കാരിക സമർപ്പണത്തിനാണ്.

സാംസ്ക്കാരികതയെന്ന വാക്കിനെ ബുദ്ധിജീവികളുടെ ഗഹനാധര ചർവ്വണമാക്കി മാറ്റിയത് മനുഷ്യരാണ്. യേശുവിന്റെ സാസ്ക്കാരികത മണ്മയനെ സ്വർഗ്ഗീയനാക്കി തീർക്കുന്നത് തന്നെ. അത് കടൽത്തീരത്തും കല്ല്യാണവീട്ടിലും മനുഷ്യനെ രൂപന്തരപ്പെടുത്തുന്ന കലയാണ്. ഉന്നതമൂല്ല്യങ്ങളുടെയും ഉദാത്തമായ നൈതീകതയും മുറുകെപിടിക്കുവാൻ അവരെ പ്രേറിപ്പിക്കുന്നതാണത്.

**3. തൃപ്തി**

വിവിധ വിഭാഗത്തെ തൃപ്തിപ്പെടുത്തുന്ന വിരുന്നാണ് അവിടുന്ന് ഒരുക്കിയത്. സ്ത്രീ,പുരുഷന്മാർ കുഞ്ഞുങ്ങൾ എന്നിങ്ങനെ വിവിധ വിഭാഗത്തിൽപ്പെട്ട രോഗികളും,വിശക്കുന്നവരുമായവർ കർത്താവിൽ തൃപ്തിപ്പെടുന്നു.

നാം ജീവിക്കുന്ന ചുറ്റുവട്ടങ്ങളിൽ എല്ലാവർക്കും സന്തോഷവും സമാധാനവും ഉണ്ടാകണമെന്ന് എന്ത്കൊണ്ട് ആഗ്രഹിക്കുന്നില്ല. യേശു വിജനതയിലും മറ്റുള്ളവർക്ക് സൗഖ്യവും സംതൃപ്തിയും സമാശ്വാസവും ആയിരുന്നല്ലോ. ചിലപ്പോൾ ചില മനുഷ്യർക്ക് വേണ്ടി മാത്രമായി നാം നിലകൊള്ളുമ്പോൾ, ആര്യർകതത്തിനായി നാസിസം പ്രചരിപ്പിച്ച ഹിറ്റ്ലറെപ്പോലെ നാം മാറിതീരുന്നു. തൃപ്തിയെന്നത് അഞ്ചപ്പത്തെ പ്രതിയല്ല, മറിച്ച് അവ വാഴ്ത്തി നൽകുന്ന കരങ്ങൾ നൽകുന്ന സംതൃപ്തിയാണ്. ഭിന്നതകളിലോ,വിശപ്പിലോ പുതഞ്ഞ മനുഷ്യരെ അപ്പമെന്ന സ്വർഗ്ഗീയതയിലൂടെയാണ് അവിടുന്ന് തൃപ്തിപ്പെടുത്തുന്നത്. സ്നേഹത്തിൽ ഒറ്റ ആത്മസംഘമായി അവർ മാറി. അയ്യായിരങ്ങളുടെ തൃപ്തി കേവലം അപ്പത്തിന്റെ തൃപ്തിയായിരുന്നില്ല. ആത്മസന്തോഷത്തെ രേഖപ്പെടുത്തുന്ന ഒരു വാക്കായി നാം അതിനെ വിവർത്തനെ ചെയ്യേണ്ടതാണ്. അവർക്ക് ലഭിച്ചത് മറ്റുള്ളവരെ പോഷിപ്പിക്കാനും കൂടി ഉള്ളതായിരുന്നു. അനേകരിലേക്ക് കൈമാറുന്ന തൃപ്തിയുടെ മർമ്മമാണ് അവർക്ക് ലഭിച്ചത്.



## അട്ടപ്പാടി മിഷൻ സിൽവർ ജൂബിലി ആഘോഷങ്ങൾക്ക് തുടക്കമായി

2019 ജൂലൈ 3 സെന്റ് തോമസ് ദിനത്തിൽ 25 വർഷം പൂർത്തിയായ അട്ടപ്പാടി മിഷന്റെ ഒന്നര മാസം നീണ്ടുനിൽക്കുന്ന സിൽവർ ജൂബിലി ആഘോഷങ്ങൾക്കു തുടക്കമായി. കോട്ടയം വൈദീക സെമിനാരി അധ്യാപകനും ശ്രുതി മ്യൂസിക് സ്കൂളിന്റെ മുൻ ഡയറക്ടറുമായ ഫാ. ഡോ. എം പി ജോർജ് സുറിയാനിയിൽ വിശുദ്ധ കുർബാന അർപ്പിച്ചു.

വിശുദ്ധ കുർബാനന്തരം നടന്ന ' മാർത്തോമാ സ്മൃതി ' സെമിനാറിൽ ജാർലി മുഖ്യപ്രഭാഷണം നടത്തി. ഫാ. എം. പി. ജോർജ് മോഡറേറ്റർ ആയിരുന്നു. ഫാ. എം. ഡി. യൂഹാനോൻ റമ്പാൻ , ഫാദർ വർഗീസ് ജോസഫ്, ഫാദർ വർഗീസ് മാത്യു, ഫാ. ജോസഫ് കെ. ജോൺ, ഫാ. നിബു തോമസ് എന്നിവർ അനുഗ്രഹ പ്രഭാഷണം നടത്തി.



Ardra Executive Committee for the year 2019-20 held its first meeting on 1st July at Devalokom Aramana conference room.

Ardra Present Yacob Mar Eliyas presided over the meeting. Ardra Gen. Secretary Adv. Dr. Issac Pampady welcomed all members to the new committee and presented programmes for this year which was then approved.

President, officials and executive committee members offered their donations for this year's projects. At the onset of the meeting Rev Fr K Y Wilson delivered the thought for the year. Core committee for this year was also formed. Moni Kallemparampil expressed the note of thanks.

## സംസ്കാരത്തിന് ഓർത്തഡോക്സ് സഭയുടെ വൈദികർക്ക് മാത്രം അനുമതി നൽകി

കൊച്ചി: കായംകുളം കാദിശാ ഓർത്തഡോക്സ് പള്ളിയിൽ വിഘടിത വിഭാഗത്തിന്റെ വൈദികർക്ക് ശവസംസ്കാരത്തിന് ഹൈക്കോടതി അനുമതി നിഷേധിച്ചു. 1934-ലെ ഭരണഘടന അനുസരിച്ച് പ്രവർത്തിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദികർ മാത്രമേ ശവസംസ്കാരം നടത്താവൂ. വിഘടിത വിഭാഗത്തിന് പൂർണ്ണ നിരോധനം ഏർപ്പെടുത്തി.

## ഫാ. പി. എം. വർഗീസ് നിര്യാതനായി



കോട്ടയം ഭദ്രാസനത്തിൽ ദീർഘ കാലം സേവനമനുഷ്ഠിച്ച ഫാ. പി. എം. വർഗീസ് മാത്തച്ചേരിൽ നിര്യാതനായി. വടക്കൻമണ്ണൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം, അരിപ്പറമ്പ് മാത്തച്ചേരിൽ പരേതനായ വറുഗീസ് മത്തായിയുടെയും മറിയാമ്മയുടെയും പുത്രനായി 1944-ൽ ജനിച്ചു. 1972 ൽ കൊല്ലം അരമന ചാപ്പലിൽ വച്ച് മാത്യൂസ് മാർ കൂറിലോസിൽ നിന്ന് (പ. മാത്യൂസ് ദ്വിതിയൻ ബാവ പമ്ശംശോനോ,1972 ൽ കൊല്ലം അരമന ചാപ്പലിൽ വച്ച് അദ്ദേഹത്തിൽ നിന്ന് തന്നെ കശ്ശീശാ പട്ടവും സ്വികരിച്ചു.

ചോഴിയക്കോട്, കുളത്തുപുഴ, കരിമുളയ്ക്കൽ, കറ്റാനം സെന്റ് സ്റ്റീഫൻസ് എന്നീ പള്ളികളുടെ നിർമ്മാണത്തിലും കറ്റാനം സെൻറ് സ്റ്റീഫൻസ് കോളേജ്, സെൻറ് സ്റ്റീഫൻസ് ഐ.റ്റി.സി, നഴ്സറി സ്കൂൾ എന്നിവയുടെ സ്ഥാപനത്തിലും നേതൃത്വം നൽകി. മാവേലിക്കര പുതിയകാവ് പള്ളി, നൊടുമാവ്, മീനടം വലിയ പള്ളി, വാകത്താനം വലിയപള്ളി, കൂരോപ്പട, വെള്ളുക്കുട്ട, പാമ്പാടി കുറ്റിക്കൽ പള്ളി, കൈതമറ്റം ചാപ്പൽ എന്നീ വടങ്ങളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു.

## ബൈബിൾ ക്വിസ്
### (സംഖ്യാ പുസ്തകം: 1-3)

**ഫാ. റെജു എബ്രഹാം, മൗണ്ട് അബു**

1. സംഖ്യാ പുസ്തകത്തിൽ എത്ര അദ്ധ്യായങ്ങൾ ഉണ്ട്?
2. യിസ്രായേൽ മക്കൾ മിസ്രയീമിൽ നിന്നു പുറപ്പെട്ടതിനുശേഷം എത്ര നാൾ കഴിഞ്ഞാണ് അവരുടെ എണ്ണസംഖ്യ എടുത്തത്? (1:1)
3. എത്ര വയസിനു മുകളിൽ ഉള്ളവരെയാണ് എണ്ണേണ്ടത്? (1:3)
4. ഓരോ ഗോത്രത്തിൽ നിന്നും കുടുംബതലവന്മാരായി എത്ര പേരെ എടുക്കണം? (1:4)
5. നഹശോന്റെ പിതാവ്? (1:7)
6. ഏനാന്റെ മകന്റെ പേര്? (1:16)
7. സാക്ഷ്യനിവാസത്തിനും അതിന്റെ ഉപകരണങ്ങൾക്കും വിചാരകന്മാരായി നിയമിക്കേണ്ടത് ഏതു ഗോത്രത്തെ ആണ്? (1:50)
8. ആരായിരുന്നു യഹൂദഗോത്രത്തിന്റെ പ്രഭു? (2:3)
9. യിസ്രായേൽ മക്കൾ ഗോത്രം ഗോത്രമായി എണ്ണപ്പെട്ടവർ എത്രയായിരുന്നു? (1:32)
10. ആരാണ് വിശുദ്ധ മന്ദിരത്തിലെ കാര്യം നോക്കുന്നവരുടെ മേൽവിചാരകൻ? (3:32)

### ഉത്തരങ്ങൾ

1. 36
2. 2 വർഷം
3. 20 വയസ്
4. 1
5. അമ്മീനാദാബ്
6. അഹീര
7. ലേവ്യഗോത്രം
8. നഹശോൻ
9. ആറുലക്ഷത്തി മൂവായിരത്തഞ്ഞൂറ്റമ്പത്
10. ഏലെയാസർ

## കോട്ടയം ബസേലിയസ് കോളേജിന് പുതിയ സാരഥി



കോട്ടയം: കോട്ടയം ബസേലിയസ് കോളേജിന്റെ പതിമൂന്നാമത് പ്രിൻസിപ്പലായി ബസേലിയസ് കോളേജിലെ കായികവിഭാഗം മേധാവിയും, എൻ. സി. സി. ഓഫീസറുമായ ഡോ. ബിജു തോമസ് നിയമിതനായി. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ്, പാമ്പാടി കെ. ജി. കോളേജ്, ബസേലിയസ് കോളേജ് എന്നിവിടങ്ങളിലായി 25 വർഷ ക്കാലം അദ്ധ്യാപകനായിരുന്നു. സ്പോർട്സ് മാനേജ്മെൻറിൽ എം.ബി.എയും, ഗ്വാളിയർ ലക്ഷ്മിഭായി നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഫിസിക്കൽ എഡ്യൂക്കേഷനിൽ നിന്ന് 2002-ൽ പി. എച്ച് ഡിയും കരസ്ഥമാക്കി. ഓൾ കേരള കോളേജ് ഫിസിക്കൽ എഡ്യുക്കേഷൻ ടീച്ചേഴ്സ് കോൺഫഡറേഷൻ പ്രസിഡൻറ്, എം. ജി. യൂണിവേഴ്സിറ്റി കായിക അദ്ധ്യാപക സംഘടന സെക്രട്ടറി, എം. ജി. യൂണിവേഴ്സിറ്റി ഫിസിക്കൽ എഡ്യുക്കേഷൻ ബോർഡ് ഓഫ് സ്റ്റഡീസ് മെമ്പർ, യൂണിവേഴ്സിറ്റി സബ്ജക്ട് എക്സ്പേർട്ട് തുടങ്ങിയ നിലകളിൽ പ്രവർത്തിക്കുന്നു. ഒളിംപ്യനും ഏഷ്യൻ ഗയിംസ് സ്വർണ്ണമെഡൽ ജേതാവ് ജിൻസൺ ജോൺസൺ ഉൾപ്പെടെ നിരവധി കായിക പ്രതിഭകളെ സൃഷ്ടിക്കുന്നതിന് സാധിച്ചിട്ടുണ്ട്. ബസേലിയസ് കോളേജ് ഫുട്ബോൾ ടീം ഒട്ടനവധി ദേശീയ സംസ്ഥാനതല ചാമ്പ്യൻഷിപ്പുകളിൽ ജേതാക്കൾ ആയതും ഇക്കാലത്താണ്.

കൂത്താട്ടുകുളം കുളപ്പുറത്ത് കെ. എം. തോമസിന്റെയും സാറാമ്മ തോമസിന്റെയും മകനാണ്. അഡ്വ. ബിബി ജോൺ ഭാര്യയും, സേറാ മറിയം ബിജു, തോമസ് യൂഹാൻ ബിജു എന്നിവർ മക്കളുമാണ്.



**കോട്ടയം ചെറിയപള്ളിയുടെ ആഭിമുഖ്യത്തിൽ നടന്ന ഓൾഡ് കോട്ടയം ഹെറിറ്റേജ് വാൽക്ക് തിരുവഞ്ചൂർ രാധാകൃഷ്ണൻ ഫ്ളാഗ് ഓഫ് ചെയ്യുന്നു.**

### രണ്ടാം റാങ്ക് നേടി



ഫാ. യാക്കോബ് തോമസ് സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്നും ഡിപ്ലോമാ ഇൻ വർഷിപ്പ് ആൻഡ് മ്യൂസിക് കോഴ്സിൽ രണ്ടാം റാങ്ക് നേടി. കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലായിരുന്നു പഠനം പൂർത്തീകരിച്ചത്.



## കുന്നംകുളം ഭദ്രാസന വാർഷികവും അവാർഡ് വിതരണവും

കുന്നംകുളം: മെത്രാസന ഇടവകയുടെ 2018-2019 ലെ വാർഷീക പൊതുയോഗവും, മെത്രാസന തല അവാർഡ് വിതരണവും കുന്നംകുളം മെത്രാസന അരമനയിലെ സെൻറ് ഗ്രിഗോറിയോസ് അരമന ചാപ്പലിൽ പരിശുദ്ധ കാതോലിക്ക ബാവയുടെ അദ്ധ്യക്ഷതയിൽ നടന്നു. മെത്രാസന കൗൺസിലിൻറെ കാലാവധി പൂർത്തീകരിച്ചതിനാൽ മെത്രാസന സെക്രട്ടറി, ഓഡിറ്റർ, കൗൺസിൽ അംഗങ്ങൾ എന്നീ സ്ഥാനികളുടെ തിരഞ്ഞെടുപ്പും നടത്തപ്പെട്ടു.

മെത്രാസന സെക്രട്ടറിയായി ഫാ. ജോസഫ് ചെറുവത്തൂരിനെയും, മെത്രാസന ഓഡിറ്ററായി കെ.എം. ചേറുവിനെയും, കൗൺസിൽ അംഗങ്ങളായി ഫാ. സക്കറിയ കൊള്ളന്നൂർ, സി. യു ചിന്നൻ, ജീബ്ലസ്സ് ജോർജ്ജ് (കുന്നംകുളം മേഖല), അഡ്വ ഗിൽബർട്ട് ചീരൻ (പഴഞ്ഞി മേഖല), ഫാ.മാത്യു തോമസ്, ചാക്കോ കെ കുരിയൻ (ചേലക്കര മേഖല) എന്നിവരെ യോഗം തിരഞ്ഞെടുത്തു.

കുന്നംകുളം ഭദ്രാസനത്തിലെ 10, 12 ക്ലാസുകളിൽ എല്ലാ വിഷയങ്ങൾക്കും എ+/എ1 ലഭിച്ചവർക്കും, സർവ്വകലാശാല തലത്തിൽ റാങ്ക്, പിഎച്ഡി ലഭിച്ചവർക്കും, സൺഡേസ്കൂൾ തലത്തിൽ മികച്ച വിജയം നേടിയവർക്കും അവാർഡുകൾ നൽകി ആദരിച്ചു.

മെത്രാസന സെക്രട്ടറി ഫാ.ഗീവർഗ്ഗീസ് തോലത്ത്, പ്രഫ. എ. ഒ വർഗ്ഗീസ്, കെ.സി ലോഫ്സൺ മാസ്റ്റർ, ഫാ. ജോസഫ് മാത്യു എന്നിവർ പ്രസംഗിച്ചു. യോഗത്തിൽ മെത്രാസനത്തിലെ എല്ലാ വൈദികരും, പള്ളി പ്രതിനിധികളും, അവാർഡ് ജേതാക്കളും, അവരുടെ രക്ഷാകർത്താക്കളും സംബന്ധിച്ചു.



**കാലിക്കറ്റ് സർവ്വകലാശാലയുടെ അക്കദമിക്ക് കൗൺസിലെ ക്ക് തെരെഞ്ഞെടുക്കപ്പെട്ട ഡോ. ടി. വി. സക്കറിയ. സുൽത്താൻ ബത്തേരി ഭദ്രാസനത്തിൽ നിന്നുള്ള മനേജിംഗ് കമ്മറ്റി അംഗമാണ്.**



**Fr. Joshi Varghese has been awarded Ph. D from MATS University, Raipur in the Faculty of Education.**